# RURAL RECONSTRUCTION

## ITS FUNDAMENTAL PRINCIPLES

*by*

**L. M. THOMAS**

*With a Foreword*

*by*

**Dr P. J. THOMAS,** M. A., Ph. D., B.

*University Professor of Economics,*

*University of Madras.*

*Publishers:*

THE ARUNODAYAM PRESS,

**WADAKANCHERY,**

**Cochin State.**

**Price: 1—4—0**

# മുഖവുര.

ഗ്രാമീണപ്രദേശങ്ങളിലെ അഭ്യസ്തവിദ്യരായ യുവജനങ്ങളെയും, വിദ്യാഭ്യാസ പൂർത്തീകരണാനന്തരം സ്വഗ്രാമങ്ങളിലേയ്ക്കു മടങ്ങിപ്പോകേണ്ടവരായ വിദ്യാർത്ഥികളെയും ഉദ്ദേശിച്ചു് എഴുതിയിട്ടുള്ളതാണു് ഈ ചെറുഗ്രന്ഥം. ഗ്രാമോദ്ധാരണപ്രവർത്തനങ്ങൾക്കു് നേതൃത്വം വഹിക്കേണ്ടവരായ അവർക്കു് തദ്വിഷയത്തിൽ മാർഗ്ഗനിർദ്ദേശം നല്കുവാൻ ഈ ചെറുഗ്രന്ഥം പര്യാപ്തമായിത്തീരുമെന്നാണു് എന്റെ വിനീതമായ വിശ്വാസം. ഏതൊരു പ്രസ്ഥാനത്തിന്റെയും, ഏതൊരു സംരംഭത്തിന്റെയും, പ്രവർത്തനവിജയം നിക്ഷിപ്തമായിരിക്കുന്നതു് അതിന്റെ മൗലികതത്വങ്ങളെ പ്രവർത്തകന്മാർ വിശദമായി മനസ്സിലാക്കിയിരിക്കുക എന്നതിലാണു്. ആകയാൽ, ഗ്രാമോദ്ധാരണ പ്രശ്നത്തിന്റെ മൗലികതത്വങ്ങളെ, ഗ്രാമോദ്ധാരണപ്രസ്ഥാനത്തിന്റെ പ്രായോഗികവശങ്ങളുമായി കൂട്ടിക്കുഴയ്ക്കാതെ, വ്യക്തമായ ഭാഷയിൽ വിശദീകരിക്കുന്നതിന്നു് ഞാൻ സർവ്വാത്മനാ ശ്രമിച്ചിട്ടുണ്ടു്. ഈ ചെറുഗ്രന്ഥം അഭ്യസ്തവിദ്യരായ യുവജനങ്ങൾക്കും, വിദ്യാർത്ഥിലോകത്തിന്നു പൊതുവെയും ഗ്രാമോന്നമനപ്രവർത്തനങ്ങൾക്കുവേണ്ട പ്രചോദനം നൽകുമെങ്കിൽ എന്റെ ശ്രമം സഫലമായതായി ഞാൻ പരിഗണിച്ചുകൊള്ളാം.

ഗ്രന്ഥകർത്താ.

# വിഷയവിവരം

അദ്ധ്യായം | പേജ്

# ഗ്രാമോദ്ധാരണം

## —അതിന്റെ മൌലികതത്വങ്ങൾ

### അദ്ധ്യായം ഒന്നു്

### ഗ്രാമോദ്ധാരണപ്രശ്നത്തിന്റെ പ്രാധാന്യം

ചരിത്രപ്രധാനവും, വിശ്വവിഖ്യാതവുമായ വട്ടമേശസമ്മേളനത്തിൽ ഭാഗഭാക്കാകുവാൻ മഹാത്മാഗാന്ധി ലണ്ടനിൽ എത്തിയ സന്ദർഭമായിരുന്നു അതു്. ആര്യാവൎത്തത്തിലെ ആശ്ചൎയ്യനിദാനമായ പൌരാണികമഹത്വത്തിന്റെ അസ്ഥിവാരം പടുത്തതും, സനാതനസത്യങ്ങളെ സംവഹിക്കുന്നതുമായ ശ്രീമദ്ഭഗവദ്ഗീതയിലെ അത്യുന്നതങ്ങളായ ധാൎമ്മികസിദ്ധാന്തങ്ങളെ ആധുനികലോകത്തെ ശക്തിയുക്തം പ്രഃബോധിപ്പിച്ചുകൊണ്ടു്, ഉൽകൃഷ്ടവും ഉന്നതവുമായ ഒരു ജീവിതവിശുദ്ധിയോടുകൂടി, ഭാരതാംബയുടെ പാവനപാദപടികളിൽ ആത്മസമൎപ്പണം ചെയ്തിരിക്കുന്ന മഹാത്മജിയുടെനേരെ അഖിലലോകത്തിന്റെയും ദൃഷ്ടികൾ പതിഞ്ഞ ആ സുവൎണ്ണവിനാഴികയിൽ, ഹാസ്യരസപ്രധാനമായ അഭിനയനൈപുണിയാൽ ലക്ഷോപലക്ഷം ആധുനികമാനവഹൃദയങ്ങളെ ആനന്ദപുളകം കൊള്ളിക്കുന്ന ഒരു വ്യക്തി, വിശ്വഭാരതിയുടെ ധാ

ർമ്മികവും, രാഷ്ട്രീയവുമായ നേതൃത്വം വഹിക്കുന്ന മഹാത്മജിയെ സമീപിക്കയുണ്ടായി. ആ വ്യക്തി, ചലച്ചിത്രലോകത്തിലെ വിദൂഷകസാമ്രാട്ടായ ചാർളിചാപ്ലിൻ അല്ലാതെ മററാരുമായിരുന്നില്ല. ധർമ്മാവതാരമായ മഹാത്മജിയും വിദൂഷകരാജനായ ചാർളിയും തമ്മിൽ തത്സന്ദർഭത്തിൽ നടന്ന സംഭാഷണമദ്ധ്യേ ചാർളി മഹാത്മജിയോടു ചോദിച്ചു: "സയൻസിൻെറ കണ്ടുപിടുത്തങ്ങളായ യന്ത്രസാമഗ്രികൾ ജീവിതവിഭവങ്ങളുടെ സൌകര്യത്തേയും സമൃദ്ധിയേയും സാധിച്ചിരിക്കുമ്പോൾ, മഹാത്മജി, അങ്ങ് എന്തുകൊണ്ട്, യന്ത്രസാമഗ്രികളെ ജീവിതാഭയാധനോപാധികളായി സ്വീകരിക്കാതെ, അവയെ വിദ്വേഷിക്കുന്നു? അങ്ങയെ അമ്പിതീയമനേതാവായി ആരാധിക്കുന്ന ഇൻഡ്യയിലെ ജനലക്ഷങ്ങളോട് അങ്ങ് എന്തുകൊണ്ട് ഗ്രാമീണപ്രദേശങ്ങളിലേയ്ക്കു മടങ്ങിപ്പോയി അവരുടെ കരകൌശലങ്ങളാൽ സുലളിതവും, സുഗമവും, സുഭഗവുമായ ഒരു ജീവിതം നയിക്കുവാൻ ആവശ്യപ്പെടുന്നു?" ചാർളിയുടെ ഈ ചോദ്യങ്ങൾ മഹാത്മജിയെ തെല്ലും ആശ്ചര്യപ്പെടുത്തിയില്ല. അദ്ദേഹം പ്രശ്നകർത്താവിനു് വിശദവും വ്യക്തവുമായ വ്യാഖ്യാനം നൽകി. ആധുനികഭാരതത്തിലെ 90 ശതമാനം ജനങ്ങളും ദാരിദ്ര്യത്തീയ്യിൽ അനവരതം എരിപൊരിക്കൊള്ളുകയാണെന്നും, പട്ടിണിപ്പിശാചിൻെറ ഭയങ്കരാട്ടഹാസമാണു് ഭാരതത്തിൽ ഇന്നു് പ്രതിധ്വനിക്കൊള്ളുന്നതെന്നും, ഗ്രാമീണഭാരതത്തിൻെറ ദാരിദ്ര്യവിമുക്തി യന്ത്രസാമഗ്രികൾ ഉപയോഗപ്പെടുത്തി സാധിക്കാമെന്നു വിചാരിക്കുന്നതു് മൌഢ്യമായിരിക്കുമെന്നും, ഭാര

ത്തമാതാവിൻെറ ദാരിദ്ര്യവിമോചനം ഗ്രാമീണഭാരതത്തിൻെറ പുനരുദ്ധാരണത്തെയാണ് ആശ്രയിച്ചിരിക്കുന്നതെന്നും, സവിസ്തരം മഹാത്മജി തൻെറ ശ്രോതാവിനെ പറഞ്ഞുധരിപ്പിച്ചു.

ആധുനികഭാരതത്തിൽ ഗ്രാമീണപുനരുദ്ധാരണ പ്രശ്നത്തിനുള്ള പ്രാധാന്യവും ഗൌരവവും മനസ്സിലാകണമെങ്കിൽ ജനസംഖ്യാപരമായും മററുമുള്ള ചിലകണക്കുകൾ കൂടി ധരിച്ചിരിക്കേണ്ടതുണ്ട്. ഭാരതഭൂമിയുടെ ആകെ വിസ്തീർണ്ണം 18,08,679 ചതുരശ്രമൈലാകുന്നു. മാനവവംശത്തിലെ ആകെയുള്ള ജനങ്ങളിൽ അഞ്ചിൽ ഒരു ഭാഗം ഇൻഡ്യയിൽ അധിവസിക്കുന്നു. ആകെയുള്ള ജനസംഖ്യയിൽ 90 ശതമാനവും ഭാരതത്തിൽ ആകെയുള്ള ഏഴുലക്ഷം ഗ്രാമങ്ങളിലെ ഗ്രാമീണരാണ്. 1931-ലെ കാനേഷുമാരിക്കണക്കനുസരിച്ച്, ഇൻഡ്യയിൽ ആകെയുള്ള ജനസംഖ്യയിൽ 66 ശതമാനവും ഗ്രാമീണകൃഷകരാണ്. ബാക്കിയുള്ള 34 ശതമാനത്തിൽ ഏതാണ്ടു 10 ശതമാനം മാത്രമേ നാഗരവാസികളായുള്ളു. ശിഷ്ടമുള്ള 24 ശതമാനം പേർ ആശാരി, മൂശാരി മുതലായ ചില്ലറ ചെറിയ കൈത്തൊഴിൽക്കാരും, വ്യാപാരികൾ, ജന്മികൾ ആദിയായവരുമാണ്.

ഏഴുലക്ഷം ഗ്രാമങ്ങൾ ഉള്ള ഇൻഡ്യയിലെ വിപുലമായ ജനസംഖ്യയിലെ 90 ശതമാനവും ഗ്രാമീണരാണെന്നും, അതിൽത്തന്നെ 66 ശതമാനം ഗ്രാമീണകൃഷകരാണെന്നും മനസ്സിലാക്കുമ്പോഴാണ് ഭാരതം യഥാർത്ഥത്തിൽ ഗ്രാമീണഭാരതമാണെന്നുള്ള യാഥാർത്ഥ്യം നമുക്കു സുസ്പഷ്ട

മായിത്തീരുന്നത്. പഞ്ചാബിൽ ഗ്രാമങ്ങളുടെ സംഖ്യ 35,000 ആണെന്ന് പഞ്ചാബിലെ ഗ്രാമീണപുനരുദ്ധാരണ കമ്മീഷണർ ആയിരുന്ന ശ്രീജിത്ത് എഫ്. എൽ. ബ്രെയിൻ സാക്ഷീകരിക്കുന്നു. മദ്രാസ് സംസ്ഥാനത്തുള്ള ഗ്രാമങ്ങളുടെ ആകത്തുക 40,000 ആകുന്നു. ഒരു കൊച്ചു നാട്ടുരാജ്യം മാത്രമായ കൊച്ചിയിൽ 275 ഗ്രാമങ്ങൾ ഉണ്ടെന്നു പറയുമ്പോൾ, ഇതരനാട്ടുരാജ്യങ്ങളിലെ ഗ്രാമങ്ങളുടെ സംഖ്യാവൈപുല്യം നമുക്ക് ഏതാണ്ട് ഊഹിക്കുവാൻ കഴിയും.

ഗ്രാമീണഭാരതത്തിലേയ്ക്കു നമുക്ക് ഒന്നു കടന്നുനോക്കാം. 90 ശതമാനം ഭാരതീയരും നഗ്നമായ ദാരിദ്ര്യത്തിൻെറ നിരന്തരമായ മർദ്ദനത്തിന്നു വിധേയരാണെന്നു മഹാത്മാഗാന്ധിതന്നെ ചെയ്തിരിക്കുന്ന പ്രസ്താവന മുകളിൽ ഉദ്ധരിച്ചിട്ടുണ്ടല്ലോ. സമസ്തകേരള സാഹിത്യപരിഷത്തിൻെറ ത്രയോദശസമ്മേളനത്തിൽ, അതിൻെറ ഉൽഘാടനം നിർവ്വഹിച്ചുകൊണ്ടു കൊച്ചിയിലെ ബ. ഗ്രാമോദ്ധാരണമന്ത്രിയായിരുന്ന ഡോക്ടർ എ. ആർ. മേനോൻ അവർകൾ പറയുകയുണ്ടായി: "ഗ്രാമോദ്ധാരണമന്ത്രിയായി നാട്ടുമ്പുറങ്ങളിൽ സഞ്ചരിക്കുന്നതിന്നു ഇയ്യിടെ കൂടുതൽ സൌകര്യം സിദ്ധിച്ചതിന്നുശേഷം നാട്ടുമ്പുറങ്ങളുടെ നയനാനന്ദകരമായ മനോഹരതയും അകൃത്രിമരമണീയതയും എന്നെ കൂടുതൽ ആകർഷിക്കുവാൻ തുടങ്ങിയിട്ടുണ്ട്. എന്നാൽ ദാരിദ്ര്യത്തിൻെറ മൂടലും, തൊഴിലില്ലായ്മയുടെ മങ്ങലും ആ മഹനീയകാഴ്ചയെ എവിടേയും നിരുന്മേഷമാക്കുന്നു." അതെ, ഗ്രാമോദ്ധാരണ പ്രവൎത്തനത്തിന്നു ഉ

ത്താവാദപ്പെട്ടവരെപ്പോലും നിരുന്മേഷരാക്കത്തക്കവിധം ഗ്രാമീണജനതയുടെ—ഉല്പന്ന സമൃദ്ധിമൂലം സുന്ദരങ്ങളും ഹൃദയാവർജ്ജകങ്ങളുമായ നാട്ടുമ്പുറങ്ങളിലെ നിവാസികളുടെ—ദാരുണമായ ദാരിദ്ര്യം മൂർദ്ധന്യത്തിലെത്തിയിട്ടുണ്ടെന്നു പറയുവാൻ സങ്കോചപ്പെടേണ്ടതില്ല. പ്രകൃതിവിഭവങ്ങളാലും പ്രകൃതിനൽകുന്ന ഉല്പന്നങ്ങളാലും സമ്പുഷ്ടമായ ലോകത്തിലെ മൂന്നു രാജ്യങ്ങളാം ഇൻഡ്യ, റഷ്യ, അമേരിക്കൻ ഐക്യസംസ്ഥാനങ്ങളാം എന്നിവയാണെന്ന് വിദഗ്ദ്ധലോകം അഭിപ്രായപ്പെടുന്നു. അങ്ങിനെ പ്രകൃതിവിഭവസമൃദ്ധമായ രാജ്യങ്ങളിൽ ഒന്നായ ഇൻഡ്യയിലെ ജനങ്ങളിൽ 90 ശതമാനം എന്തുകൊണ്ട്, മഹാത്മജി ചൂണ്ടിക്കാണിക്കുന്നതുപോലെ, നഗ്നവും ക്രൂരവുമായ ദാരിദ്ര്യത്തിനു വിധേയരായി എന്ന ചോദ്യത്തെപ്പററി ആലോചിക്കുന്നതിനു മുമ്പ് ഉല്പന്നങ്ങളുടെ ക്രമാതീതമായ വർദ്ധനവിനേയും, അതേസമയംതന്നെ ദാരിദ്ര്യത്തിൻെറ അനിയന്ത്രിതമായ മുന്നോട്ടുള്ള ഗമനത്തേയുംപററി ചില വിവരങ്ങളാം കുറിക്കുന്നത് നമ്മുടെ പ്രതിപാദനവിഷയത്തെ കൂടുതൽ സുഗ്രഹമാക്കുന്നതിനു സഹായിക്കുന്നതാണ്.

ഇൻഡ്യയിലെ ധനതത്വശാസ്ത്രവിദഗ്ദ്ധന്മാരിൽ അദ്വിതീയനായ ഡോക്ടർ പി. ജെ. തോമസ് അവർകളാം ഇങ്ങിനെ പറയുന്നു: “പട്ടിക ശേഖരിക്കുന്ന വിഷയത്തിൽ ഒരു വിദഗ്ദ്ധനും പ്രാമാണികനുമായ സർ ജോർജ്ജ് നിബ്സ് കണക്കാക്കിയിരിക്കുന്നത് ഇപ്പോഴത്തെ പ്രകൃതിവിഭവങ്ങളും സാമഗ്രികളുംകൊണ്ടുമാത്രം, ന്യായമായ ഒരു ജീവിതത്തോതിൽ, ഇന്നുള്ളതിൻെറ നാലിരട്ടി ജന

ങ്ങളെ സംരക്ഷിക്കുവാൻ ലോകത്തിനു സാധിക്കുമെന്നാണ്." ഈ യാഥാർത്ഥ്യത്തെ വിശദീകരിക്കുന്നതിനു ഡോക്ടർ തോമസ് അവർകൾ സവിസ്തരമായ ചില കണക്കുകൾ നല്കിക്കാണുന്നുണ്ട്. അദ്ദേഹം എഴുതുന്നു: "വ്യാവസായിക വിപ്ലവത്താൽ സാധനനിർമ്മാണം അവിശ്വാസ്യമാംവിധം എളുപ്പവും ആദായകരവുമായിത്തീൎന്നു. യന്ത്രസാമഗ്രികളുടെ ആധുനികവർദ്ധനവും, പരസ്പരസമ്മതോപേതമായ നിയന്ത്രണപദ്ധതികളുടെ സ്വീകരണവും നിർമ്മാണത്തെ സഹായിക്കുകയും ത്വരിതപ്പെടുത്തുകയും ചെയ്തു. ഇതേവരെ യന്ത്രപ്രവർത്തനത്തിനു മനുഷ്യസഹായം ആവശ്യമായിരുന്നു. എന്നാൽ ഇന്നു് യന്ത്രം നടത്തുന്നതിനു് ഉദ്ദേശിക്കപ്പെട്ടിട്ടുള്ള യന്ത്രങ്ങൾതന്നെയുമുണ്ട്. നിർമ്മാണപരമായ കാര്യക്ഷമതയുടെ വർദ്ധനവിനെ തെളിയിക്കുന്ന ചില ഉദാഹരണങ്ങൾ രസകരമായിരിക്കും. ഇന്നു് തൊഴിലിൽ ഏർപ്പെട്ടിരിക്കുന്ന ആളൊന്നുക്ക് ഒരു മിനിററിൽ 2,500 സിഗററു നിർമ്മിക്കുവാൻ കഴിയും. എന്നാൽ കുറെ വർഷംമുമ്പ് നിർമ്മിക്കാമായിരുന്ന ഏററവും കൂടിയ സംഖ്യ 500 മാത്രമായിരുന്നു. മിൽവോക്കി എന്ന സ്ഥലത്തുള്ള ഒരു നിർമ്മാണശാലയിൽ നിന്നും ഒരു ദിവസത്തിൽ 200 പേക്ക് പതിനായിരം മോട്ടോർചട്ടം നിർമ്മിക്കുവാൻ സാധിക്കുന്നു. 100 വേലക്കാരോടുകൂടിയ നാലു ഇഷ്ടികനിർമ്മാണശാലയ്ക്കു് ഒരുദിവസം കൊണ്ടു് ഐക്യനാടുകളുടെ ഉപയോഗത്തിനു വേണ്ടത്ര ഇഷ്ടികമുഴുവൻ ഉണ്ടാക്കുവാൻ സാധിക്കുന്നു." വ്യാവസായികോല്പന്നങ്ങൾക്കുണ്ടായിട്ടുള്ള വർദ്ധനവിനോടൊപ്പം തേ

ന്നൊ കാർഷികോല്പന്നങ്ങളുടെ വർദ്ധനവും ഉണ്ടായിട്ടുണ്ടെന്നു ഡോക്ടർ തോമസ് അവർകഠം സമർത്ഥിക്കുന്നുണ്ട്. പക്ഷെ, വ്യാവസായികവും, കാർഷികവുമായ ഉല്പന്നങ്ങളുടെ വർദ്ധനവുകഠംക്കൊന്നിനുംതന്നെ ഭൂമുഖത്തുനിന്നും ദാരിദ്ര്യത്തേയോ പട്ടിണിയേയോ ദൂരീകരിക്കുവാൻ സാധിച്ചിട്ടില്ലെന്നും, അതിന് ആധുനിക- സാമ്പത്തിക ലോകത്തിലെ അനൌചിത്യങ്ങളേയും അസമത്വങ്ങളേയും വിപാടനം ചെയ്കയാണു വേണ്ടതെന്നും അദ്ദേഹം പ്രബോധിപ്പിക്കുന്നു.

പക്ഷെ, സാമ്പത്തിക ശാസ്ത്രവിശാരദനായ ഡോക്ടർ പി. ജെ. തോമസ് അവർകളുടെ പ്രബോധനം പ്രായോഗികദശയിൽ വന്നുകാണുവാൻ ഇനിയും ശതവർഷങ്ങഠം കഴിയേണ്ടതുണ്ട്. കാരണം, കാലം മുന്നോട്ടുപോകുന്തോറും തൊഴിലില്ലായ്മയും ദാരിദ്ര്യവും അവയുടെ മൂർദ്ധന്യത്തിലെത്തിക്കൊണ്ടിരിക്കയാണ്. ഏററവും ധനസമൃദ്ധിയുള്ള രാജ്യമായ അമേരിക്കൻ ഐക്യനാടുകളിൽ 1933-ൽ 130 ലക്ഷം ജനങ്ങഠം തൊഴിലില്ലാത്തവരായി ഉണ്ടായിരുന്നു എന്ന് ഔദ്യോഗികമായ കണക്കുകളുണ്ട്. തൊഴിലില്ലാത്തവരുടെ പ്രസ്തുത സംഖ്യ കഴിഞ്ഞ അഞ്ചു വർഷങ്ങഠംക്കുള്ളിൽ സ്വല്പം കുറയുകയുണ്ടായിട്ടുണ്ടെങ്കിലും 1939-ൽ അതു് ഒരു കോടി പത്തു ലക്ഷമായി. 1938-ൽ അമേരിക്കൻ ഗവർമ്മേണ്ടിൻെറ വേതനം ലഭിച്ചുകൊണ്ടിരുന്ന തൊഴിലില്ലാത്തവരുടെ സംഖ്യ 35 ലക്ഷമായിരുന്നു. ഇംഗ്ലണ്ടിലെ ഭൂസ്വത്തിൽ പത്തിൽ ഒമ്പതു ഭാഗവും, പത്തിൽ ഒരു ഭാഗം ജനതയുടേതാണെന്നു് ബെർണാർഡ്

ഷാ പറയുന്നു. അമേരിക്കയിലെ ഒരു പ്രമുഖശാസ്ത്രവിദഗ്ദ്ധനായ റവ: ചാറൽസ് ഈ. കോളിൻ പറയുന്നതു് ഭൂമുഖത്തുള്ള ഭൂസ്വത്തിൻെറ 95 ശതമാനവും ലോകത്തിലെ 5 ശതമാനം വ്യക്തികളുടെ കൈകളിൽ കുടുങ്ങിപ്പോയതാണു്: ആധുനികലോകത്തിലെ അനർഹമായ ദാരിദ്ര്യത്തിനും അനാവശ്യമായ പട്ടിണിയ്ക്കും കാരണമെന്നാണു്. ആധുനികലോകത്തെ വിട്ടുകൊണ്ടു് ആധുനിക ഭാരതത്തെ മാത്രം എടുക്കുന്നതായാൽ ഭാരതീയരുടെ ദാരിദ്ര്യമാണു് — പ്രകൃതിജന്യമായ വിഭവസമൃദ്ധിയിൽ മുന്നിട്ടുനില്ക്കുന്ന ലോകത്തിലെ മൂന്നുരാജ്യങ്ങളിൽ ഒന്നാണു് ഭാരതമെങ്കിലും — ഏററവും ശോചനീയമായിരിക്കുന്നതെന്നു കാണുവാൻ കഴിയും. ബോംബെ ലെയ്ബർ ഓഫീസിൻെറ ആധിപത്യം വഹിക്കുന്ന പ്രൊഫസ്സർ ഫിൻഡ്ലെ ഷിറാസ് (Professor Findlay Shirras) നൽകിക്കാണുന്ന ചില കണക്കുകൾ ഭാരതീയരുടെ ദാരിദ്ര്യത്തിൻെറ അതിദാരുണതയെ വിശദീകരിക്കുന്നുണ്ടു്. ഓരോ രാജ്യക്കാരുടേയും ദേശീയവരുമാനത്തെ (National income) അതാതു രാജ്യങ്ങളിലെ ജനസംഖ്യകൊണ്ടു വിഭജിക്കുന്നതായാൽ ഓരോ രാജ്യത്തിലേയും ഓരോ വ്യക്തിക്കും ലബ്ധമാകുന്ന സംഖ്യ എത്രയാണെന്നു പ്രൊഫസ്സർ ഷിറാസ് കണക്കാക്കിയിരിക്കുന്നതിങ്ങിനെയാണു്: ഗ്രെയിററു് ബ്രിട്ടനിൽ ഓരോ വ്യക്തിക്കും 1,010 ഉറുപ്പികൂ; ഫ്രാൻസിൽ 545 ഉറുപ്പിക; ജർമ്മനിയിൽ 519 ഉറുപ്പിക; ഇററലിയിൽ 319 ഉറുപ്പിക; ജാപ്പാനിൽ 186 ഉറുപ്പിക; ഇൻഡ്ര്യയിൽ കേവലം 63 ഉറുപ്പികമാത്രം! ഫ്രാ

ങ് എ. പാക്കർ എന്ന അമേരിക്കൻ ഗ്രന്ഥകാരൻ അദ്ദേഹത്തിൻെറ "Alchemy-Black Magic" എന്ന വിശിഷ്ട ഗ്രന്ഥത്തിൽ ചില പ്രധാന രാജ്യക്കാരുടെ സാമ്പത്തിക ജീവിതക്ഷേമമാനദണ്ഡത്തിൻെറ ചില കണക്കുകളും നല്കിയിരിക്കുന്നതിങ്ങിനെയാണ്: അമേരിക്കൻ ഐക്യസംസ്ഥാനങ്ങളും: 100; കാനഡാ: 93; ഇംഗ്ലണ്ട്: 53; ജെമ്മനി: 38; ഇററലി: 20; ഇൻഡ്യ: 3; റഷ്യ: പൂജ്യത്തിന്നു താഴെ. ഗ്രെയിററുബ്രിട്ടനിലെ ഒരു വ്യക്തിക്കു ദേശീയവരുമാനത്തിൽ 1,010 ഉറുപ്പിക കിട്ടുമ്പോൾ ഒരു ഭാരതീയന് കിട്ടുന്നത് കേവലം 63 ഉറുപ്പിക മാത്രമാകുന്നു! അപ്രകാരംതന്നെ ലോകത്തിലെ മിക്കരാജ്യക്കാരുടേയും സാമ്പത്തിക ക്ഷേമമാനദണ്ഡം ഏതാണ്ടു തൃപ്തികരമായിരിക്കുമ്പോൾ ഇൻഡ്യയുടേതുമാത്രം ദയനീയമായിരിക്കുന്നു. ഇവയിൽ നിന്നെല്ലാം ഭാരതീയരുടെ ദാരിദ്ര്യത്തിൻെറ നൈശിത്യം മനസ്സിലാക്കുവാൻ വലിയ പ്രയാസമില്ല. നമ്മുടെ ദാരിദ്ര്യപ്രശ്നത്തെ അഖിലഭാരതീയ ദശനക്കോണിൽക്കൂടിയല്ലാതെ, കേവലം ഒരു നാട്ടുരാജ്യമേഖലയിൽക്കൂടി സംവീക്ഷണം ചെയ്താൽ, അതിൻെറ ഭയങ്കരത്വം കൂടുതൽ ദൃശ്യമായിത്തീരുന്നതാണ്. ഉദാഹരണമായി ഒരു ചെറിയ നാട്ടുരാജ്യം മാത്രമായ കൊച്ചിയെ എടുക്കുക. പന്ത്രണ്ടുലക്ഷത്തിലധികംവരുന്ന കൊച്ചിയിലെ ജനസഞ്ചയത്തിൽ ഏതാണ്ടു പത്തുലക്ഷം പേരും ഒരു പൈപോലും നികുതി ചുമത്തുവാൻവേണ്ട ഭൂസ്വത്തോ ഇതരസാമ്പത്തികക്ഷേമമാർഗ്ഗങ്ങളോ ഇല്ലാത്ത ദരിദ്രമൂർത്തികളാണ്. ഈ ഒരു യാഥാർത്ഥ്യത്തിൽനിന്നുതന്നെ

ണ്ണാ, ആകെയുള്ള ജനസംഖ്യയിൽ 80 ശതമാനത്തിലധികവും ഗ്രാമീണരാണെന്നു് സെൻസസ്സ് റിപ്പോർട്ടു സാക്ഷീകരിക്കുന്നു. കൊച്ചിയിലെ ജനസാമാന്യത്തിന്റെ ദാരിദ്ര്യനില എന്താണെന്നു മനസ്സിലാക്കുവാൻ സഹായിക്കുന്നതാണു്.

ഡോക്ടർ പി. ജെ. തോമസ് അവർകൾ നിർദ്ദേശിക്കുന്നപ്രകാരം ആധുനിക സാമ്പത്തിക ലോകത്തിലെ അനൗചിത്യങ്ങളേയും അസമത്വങ്ങളേയും വിപാടനം ചെയ്തുകൊണ്ടു് ദാരിദ്ര്യദൂരീകരണം സാധിക്കുന്ന ഒരു കാലമുണ്ടാകുന്നതുവരേയും ദാരിദ്ര്യബന്ധത്തിൽനിന്നു നമുക്കുയരുവാനുള്ള, നാം ഉദ്ധരിക്കപ്പെടുവാനുള്ള, ഒരേ ഒരു നിശ്ചിതമാർഗ്ഗം നമ്മുടെ ഗ്രാമങ്ങളെ പുനരുദ്ധരിക്കുവാനുള്ള പ്രവർത്തനങ്ങളിൽ നാം ഏർപ്പെടുകയും, നമ്മുടെ ജീവിതകഴിവുകളേയും സാദ്ധ്യതകളേയും വികാസപ്പെടുത്തി ജീവിതത്തെ സുലളിതവും, സുഗമവും സുന്ദരവുമായി രൂപാന്തരപ്പെടുത്തുകയും ചെയ്യുക എന്നാണു്. കാരണം, സർ. ഷൺമുഖംചെട്ടി അവർകളുടെ ഭാഷയിൽ പറയുകയാണെങ്കിൽ, "ഗ്രാമീണരാണു് രാജ്യത്തിന്റെ നട്ടെല്ലു്. അവരുടെ നാനാമുഖമായ അഭിവൃദ്ധിയാണു് രാജ്യക്ഷേമത്തെ പുലർത്തുന്നതു്." 1939 ജനുവരി 4-ാംനു കൊച്ചി മഹാരാജാവു തിരുമനസ്സുകൊണ്ടു പബ്ളിക് ഡർബാറിൽ വെച്ചു ചെയ്ത പരസ്യപ്രഖ്യാപനത്തിലെ ഒരു വാക്യം ഉദ്ധരിച്ചുകൊണ്ടു് ഈ അദ്ധ്യായത്തെ സമാപിപ്പിച്ചുകൊള്ളാം. ആ രാജപുംഗവൻ ഇങ്ങിനെയാണു് പ്രസ്താവിച്ചതു്: "വിപുലമായ ഗ്രാമീണജനസാമാന്യത്തിന്റെ

അഭിവൃദ്ധിയിലത്രെ നമ്മുടെ നിരന്തരമായ ശ്രദ്ധ. കാരണം, രാജ്യത്തിന്റെ അഭിവൃദ്ധിയും സുസ്ഥിതിയും ആളുകളുടെ—ഗ്രാമീണരുടെ—സംതൃപ്തിയെയാണു് ആശ്രയിച്ചിരിക്കുന്നതു്."

## BIBLIOGRAPHY.

1. Dr. Meghanath Saha, D. Sc. F. R. S; in "*The Modern Review,*" August 1938.
2. Census Report, 1931.
3. Dr. P. J. Thomas in "*The New Review*" Febr. 1935.
4. Mayo: "*Mother India.*"
5. *The Indian Year Book, 1936-7. Times of India Press,* Bombay.
6. Rev. Charles E. Coughlin: *Money—Questions & Answers.*
7. The hon. Dr A. R. Menon: *Inaugural Address* Sahithya Parishath.
8. International Affairs, July-August 1939.
9. Frank A. Parker—*Alchemy—Black Magic.*
10. H. H. The Maharaja of Cochin: *Durbar Speech,* Jan. 4. 1939.

## അദ്ധ്യായം രണ്ട്

# തൊഴിലില്ലാത്ത അഭ്യസ്തവിദ്യരും ഗ്രാമോദ്ധാരണവും

അനന്തമായ പട്ടിണിയും, ദരിദ്ര്യവും പരിഹരിക്കുവാനും, ദയനീയമായ തൊഴിലില്ലായ്മയ്ക്ക് പ്രതിവിധി നേടുവാനുമുള്ള പ്രായോഗികമായ, കാര്യക്ഷമമായ, നിശ്ചിതമായ ഒരു ഉപാധിയായി ഗ്രാമോദ്ധാരണത്തെ നാം സ്വാഗതം ചെയ്യുകയും, ഗ്രാമീണജീവിതത്തിൻെറ വികാസത്തിനും അഭിവൃദ്ധിക്കുംവേണ്ടി— തദ്വാരാ നമുക്കു കരഗതമാകുവാൻ സാധിക്കുന്ന ജീവിതസുഖക്ഷേമാദികളുടെ സമ്പാദനയത്നത്തിൽ ജീവിതസമർപ്പണം ചെയ്യുവാൻ വേണ്ടി—ഗ്രാമങ്ങളിലേയ്ക്കു മടങ്ങുകയാണ് നാം ആദ്യമായി ചെയ്യേണ്ടത്. ഭാരതമാതാവിൻെറ നാല്പതുകോടിയിൽ പ്പരം വരുന്ന അരുമസ്സന്താനങ്ങളിൽ 90 ശതമാനവും ഗ്രാമീണരാണെന്ന്, അവരിൽ 66 ശതമാനവും ഗ്രാമീണ കൃഷികരാണെന്ന്, ഞാൻ ഇതിനുപരി ഔദ്യോഗികമായ കണക്കുകൾ ഉദ്ധരിച്ചു തെളിയിച്ചിട്ടുള്ളതാണല്ലോ. ആധുനികരീതിയിൽ ഉൽകൃഷ്ടവിദ്യാഭ്യാസം ചെയ്യുവാൻ ഭാഗ്യം സിദ്ധിച്ചിട്ടുള്ള ഗ്രാമീണയുവജനങ്ങൾ അവർക്കു ലബ്ധമായിട്ടുള്ള അമൂല്യധനത്തെ തങ്ങളുടെ സാമ്പത്തികാഭിവൃദ്ധിക്കും സ്വഗ്രാമത്തിൻെറ നാനാമുഖമായ ഉദ്ധാരണത്തിനുംവേണ്ടി വിനിയോഗിക്കാതെ ഉദ്യോഗങ്ങളാകുന്ന അപ്പക്കഷ്ണങ്ങൾ നേടുവാൻവേണ്ടി നഗരങ്ങളിലും നഗരപ്രാന്തങ്ങളിലും ചുററിത്തിരിഞ്ഞു ജീവിതം പാഴാക്കുന്നത്,

നിരാശാവഹ്നിയിൽ ദഹിപ്പിക്കുന്നതു്, നിശ്ചയമായും അവർ അവരോടുതന്നെ എന്നല്ല അവരുടെ കുടുംബത്തോടും രാജ്യത്തോടുതന്നെയും ചെയ്യുന്ന ഒരു അപരിഹാര്യമായ അധമ്മമാണെന്നു് പറയാതെ നിവൃത്തിയില്ല. ഇന്നു് ഉദ്യോഗഃവേട്ടയ്ക്കായി ചില വമ്പന്മാരുഃടേയും അധികൃതന്മാരുടേയും പടി കയറിയിറങ്ങി അഭിമാനം വിററുതിന്നുക തൊഴിലാക്കിയിട്ടുള്ള അഭ്യസ്തവിദ്യർ അവരുടെ വിലയേറിയ ജീവിതത്തെ ലോകസേവനാത്ഥം — അവരുടെതന്നെ മാനസികവും, കായികവും, സാമ്പത്തികവുമായ ഉന്നമനത്തിനും തങ്ങളെപ്പോലെ വിദ്യാധന സമാജ്ജനത്തിനു് ഭാഗ്യം കൈവന്നിട്ടില്ലാത്ത നിജഗ്രാമങ്ങളിലെ ആയിരമായിരം സഃഹാദരങ്ങളുടെ നാനാമുഖമായ ഉൽക്കഷ്ണത്തിനും അവരുടെ ദാരിദ്ര്യവിമോചനത്തിനുംവേണ്ടി— യത്നിക്കുവാനുള്ള കടമയും കഴിവുമുള്ളവരാണെന്നു് എന്നു മനസ്സിലാക്കുന്നുവോ, അന്നു് തൊഴിലില്ലായ്മയ്ക്കുള്ള പരിഹാരമാഗ്ഗത്തിന്റെ പ്രഥമപടിയിൽ നാം ചെന്നെത്തിയതായി നമുക്കു ന്യായമായി വിചാരിക്കാവുന്നതാണു്.

അധുനാതനഭാരതം നഗ്നമായ ദാരിദ്ര്യത്തിന്റെ രംഗമാണെന്നും, അവിടത്തെ ഗ്രാമീണജനതയെ ദാരിദ്ര്യഭാരത്തിൽനിന്നു വിഃമോചിപ്പിക്കുവാൻ അഭ്യസ്തവിദ്യരാണു കൂടുതൽ കടപ്പെട്ടിരിക്കുന്നതെന്നും, അവർക്കു മാത്രമേ ഗ്രാമോദ്ധാരണ പരിപാടിയിൽ നേതൃത്വം സ്വീകരിക്കുവാൻ സാധിക്കയുള്ളു എന്നും നിഷ്പ്രവാദമാണു്. ജീവിത സുഖക്ഷേമാദികളെ പ്രദാനംചെയ്യുന്ന സ്വയം തൊഴിലുകളിൽ സ്വയമേവ ഏർപ്പെട്ടുകൊണ്ടു് സ്വയം തൊഴി

ലും, ജീവിതവികാസത്തിനുള്ള ഇതര ഉപാധികളും കണ്ടെത്തുന്നതോടുകൂടിത്തന്നെ അഭ്യസ്തവിദ്യനായ ഒരാൾക്ക് അയാളുടെ ചുററുപാടുമുള്ള ഗ്രാമീണരുടെ ഉദ്ധാരണവും സാധിക്കുവാൻ കഴിയുന്നതാണ്. 90 ശതമാനം ഗ്രാമീണരും അവരിൽ 66ശതമാനം ഗ്രാമീണകർഷകരുമായ, ഒരു വമ്പിച്ച ജനാവലി അധിവസിക്കുന്ന ഭാരതഖണ്ഡത്തിൽ ഇന്നു നടമാടുന്ന ഭയങ്കരമായ തൊഴിലില്ലായ്മയുടെ ദയനീയവിവരങ്ങൾ, തൊഴിലില്ലാതെ അലഞ്ഞുതിരിയുന്ന അഭ്യസ്തവിദ്യരെ ഗ്രാമോദ്ധാരണപ്രവർത്തനങ്ങൾക്കായി ഗ്രാമങ്ങളിലേയ്ക്കുതന്നെ പിന്തിരിക്കേണ്ട ഘട്ടത്തിൽ എത്തിച്ചു കഴിഞ്ഞിരിക്കയാണ്.

തൊഴിലില്ലാത്ത അഭ്യസ്തവിദ്യരെപ്പററി പ്രതിപാദിക്കുന്നതിനുമുമ്പ്, തൊഴിലില്ലാതെയും, അനുയോജ്യമായ തൊഴിൽ ആരാഞ്ഞിട്ട് ലഭിക്കാതെയും വലയുന്ന കർഷകരുടെ ഒരു കണക്ക് ഞാൻ ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ: 1921_ൽ ഇൻഡ്യയിലെ കൃഷിനിലങ്ങളിൽ ജോലിചെയ്തുകൊണ്ടിരുന്ന കർഷകത്തൊഴിലാളികൾ — ഇവർക്ക് സ്വന്തമായി കൃഷിനിലങ്ങളില്ല; കൃഷിക്ക് ഭൂമിയുള്ളവരുടെ വയലുകളിൽ പ്രതിഫലാർത്ഥം ജോലിചെയ്യുക മാത്രമാണ് ഇവർ ചെയ്യുന്നത് — 2,16,90,045 ആയിരുന്നു. 1931_ൽ ആ സംഖ്യ 6,97,62,077 ആയിത്തീർന്നു. 1921_ൽ കാർഷിക നിലങ്ങൾ സ്വന്തമായുള്ള രണ്ടുപേർക്ക് 291 കർഷകത്തൊഴിലാളികൾ വീതം ഉണ്ടായിരുന്നു എന്നു സാരം. എന്നാൽ 1931_ൽ ആകട്ടെ വിളഭൂമികൾ സ്വന്തമായുള്ള രണ്ടുപേർക്ക് 407 പേർ വീതം ഈ തുക വർദ്ധിച്ചു. ജ

നസംഖ്യാനുപാതികമായി നോക്കിയാൽ 30 കൊല്ലം കൂടുന്ന ഒരു കാലഘട്ടത്തിനുള്ളിൽ ഓരോ ആയിരം ജനസംഖ്യയിന്മേൽ ഉണ്ടായിട്ടുള്ള കർഷകത്തൊഴിലാളികളുടെ വർദ്ധനക്ഷയങ്ങൾക്ക് ഏതാണ്ട് ഇങ്ങിനെ ഒരു തോതു കല്പിക്കാം: 1901—289; 1911—274; 1921—274; 1931—429. ഈ കണക്കനുസരിച്ച് ഇൻഡ്യയിലെ ആകെ ജനസംഖ്യയിൽ ഏഴിൽ രണ്ടുഭാഗം. വിളഭൂമിയുടെ ഉടമസ്ഥതയില്ലാത്ത കേവലം കൂലിപ്പണിക്കാരായ കർഷകത്തൊഴിലാളികളാണു. ഈ സഹസ്രാനുസഹസ്രം കർഷകത്തൊഴിലാളികൾക്ക് ഉപജീവനത്തിനുവേണ്ടിടത്തോളം തൊഴിലോ, ഉള്ള തൊഴിലിനു ന്യായമാത പ്രതിഫലമോ, ലഭിക്കുന്നില്ല. ഇവയെല്ലാം ഉപരിയായി, ഈ പട്ടിണിപ്പാവങ്ങൾക്ക് അവരുടെ മുതലാളിമാരിൽനിന്ന് അനുഭവിക്കേണ്ടിവരുന്ന മർദ്ദനങ്ങളും അവമതികളും ഹൃദയമുള്ളവരെ കരയിപ്പിക്കുന്ന ചില ദയനീയ ചിത്രങ്ങൾ മാത്രമാണ്. ഇക്കഴിഞ്ഞ ശതാബ്ദത്തിൻെറ പ്രാരംഭഘട്ടത്തിൽ ബ്രിട്ടനിലുണ്ടായിരുന്ന കർഷകത്തൊഴിലാളികളെപ്പററി കാറൽമാർക്സ് പറഞ്ഞിട്ടുള്ള ഒരു അഭിപ്രായം ഇന്ന് ഭാരതീയ കർഷകത്തൊഴിലാളികളെ സംബന്ധിച്ചും പ്രത്യക്ഷരം വാസ്തവമാണെന്ന് പറയേണ്ടിയിരിക്കുന്നു. അദ്ദേഹം പറയുന്നു: “കർഷകമുതലാളി തൻെറ ഉപയോഗത്തിനുവേണ്ടി സൂക്ഷിക്കുന്ന ജീവജന്തുക്കളിൽ സംസാരശക്തിയാൽ അനുഗ്രഹീതനായ കർഷകത്തൊഴിലാളിയാണ് ഭീഷണവും നിർദ്ദയവുമായ മർദ്ദനത്തിനും ശോചനീയമായ അനുഭവങ്ങൾക്കും, എന്നല്ല ഏററവും മോശമായ ആഹാരസ്വീകരണ

ത്തിനും വിധേയനായിരിക്കുന്നതു്.'' മറെറാരുവാക്കിൽ പറഞ്ഞാൽ ഭൂസ്വത്തുടമസ്ഥനായ കൃഷികമുതലാളി തന്റെ നാല്ക്കാലിമൃഗങ്ങൾക്കുപോലും നല്കിപ്പോന്ന സംരക്ഷണത്തിന്റേയും ദയയുടേയും ഒരു ചെറിയ ശതമാനംപോലും മാനവസമുദായത്തിൽപ്പെട്ട കൃഷിക്കത്തൊഴിലാളിസഹോദരങ്ങൾക്ക ലഭിച്ചിരുന്നില്ല. കഴിഞ്ഞ ശതാബ്ദത്തിന്റെ പ്രാരംഭഘട്ടത്തിൽ ഇംഗ്ലണ്ടിൽ കൃഷിക്കത്തൊഴിലാളിയുടെ ദുരവസ്ഥ അതായിരുന്നു എങ്കിൽ, ഇന്നു് അയാളുടെ ദൈന്യാവസ്ഥ ശതഗുണം വദ്ധിച്ചിട്ടുണ്ടെന്നു കൃഷിക്കത്തൊഴിലാളികളുടെ ആധുനികചരിത്രം സൂക്ഷ്മനിരീക്ഷണംചെയ്താൽ മനസ്സിലാവുന്നതാണു്.

മദ്രാസ് സംസ്ഥാനത്തുള്ള ജനസംഖ്യയിൽ ഏതാണ്ടു് 50 ശതമാനവും തൊഴിലില്ലാത്തവരാണെന്നു്, തെന്നിന്ത്യയിലെ ഒരു പ്രമുഖ ചിന്തകനായ ശ്രീജിത് എസ്സ്. ശ്രീനിവാസ അയ്യങ്കാർ അവർകൾ, മദ്രാസ് "അൺഎംപ്ലോയ്ഡ് ഫെഡറേഷ''ന്റെ ആഭിമുഖ്യത്തിൽ 1939 ജൂലൈ 30 ാംനു- മദ്രാസിൽവെച്ചു ചെയ്ത ഒരു പ്രസംഗമദ്ധ്യേ പ്രസ്താവിക്കയുണ്ടായി. ദൈനംദിനം മൂദ്ധന്യത്തിലെത്തിക്കൊണ്ടിരിക്കുന്ന ഈ തൊഴിലില്ലായ്മ രാജ്യക്ഷേമത്തിന്റെ നാനാപ്രകാരത്തിലുള്ള പുരോഗതിയെ പ്രതിരോധിക്കുന്നുണ്ടെന്നുള്ള യാഥാത്ഥ്യം നമുക്ക വിസ്മരിക്കുവാൻ നിവൃത്തിയില്ല. മാനവക്ഷേമത്തെ പുലത്തുവാൻ പയ്യാപ്തമായ ഉപാധികളിൽ വിനിയോഗിക്കപ്പെടേണ്ട തൊഴിൽശക്തി ഇങ്ങനെ മന്ദീഭവിക്കുന്നതുമൂലം ആ ശക്തിയുടെ വമ്പിച്ചനഷ്ടം മാത്രമല്ല നേരിട്ടിരിക്കുന്നതെന്നും

തൊഴിലില്ലായ്മമൂലം ജനസാമാന്യം അനുഭവിക്കുന്ന സാമ്പത്തികമായ ദുരവസ്ഥയുടെ പരിണതഫലങ്ങൾവഴിയായി ആധുനികലോകം വിപല്ക്കരാവസ്ഥയിൽ എത്തുകൂടി കഴിഞ്ഞിട്ടുണ്ടെന്നു് പ്രൊഫസ്സർ ജെ. എം. കുമരപ്പ അവർകൾ (Professor J. M. Kumarappa) പറയുന്നു. അദ്ദേഹം എഴുതുന്നു: "തൊഴിൽ നിർമ്മാണപരമായ ഒരു വലിയ സമ്പത്താണു്. തൊഴിലില്ലായ്മ നിർമ്മാണശക്തിയാകുന്ന ആ വലിയ സമ്പത്തിനെ നശിപ്പിക്കുന്നു. തൊഴിലാളിയിൽനിന്നു് ഉണ്ടാകേണ്ട ധനാഗമത്തിന്റെ അഭാവം വ്യാപാരമാന്ദ്യം ജനിപ്പിക്കുന്നു.......എന്നാൽ തൊഴിലില്ലായ്മ നിർമ്മാണശക്തിയെ നശിപ്പിക്കുകമാത്രമല്ലാ ചെയ്യുന്നതു്; പ്രത്യുത, അതു് സമുദായജീവിതത്തിന്റെ ഇതരവശങ്ങളേയും ഗാഢമായി സ്പർശിക്കുന്നു. തൊഴിലില്ലായ്മ ചെയ്യുന്ന വിപത്തുകളിൽ ഒന്നു് അതു നമ്മുടെ യുവജനങ്ങളുടെ മനസ്സിനെ ഉന്മേഷശൂന്യവും നിരാശാപൂർണ്ണവുമായ — ശോകാത്മകമായ — ഒരു ജീവിതവീക്ഷണകോണിലേയ്ക്കു നയിക്കുന്നു എന്നുള്ളതാണു്. സൃഷ്ടിപരവും ജീവിതകെഴിവുകൾക്കു വികാസം അരുളുന്നതുമായ ഒരു ജീവിതപഥത്തിലേയ്ക്കു് ആധുനികയുവാവിനെ നയിക്കുവാൻ അശക്തമായ ആധുനികരാഷ്ട്രങ്ങൾ അവരുടെ രാജ്യങ്ങളിലെ യുവജനങ്ങളുടെയിടയിൽ അടിക്കടി വർദ്ധിച്ചുവരുന്ന ഭീകരങ്ങളായ, അസാന്മാർഗ്ഗികങ്ങളായ, അധർമ്മപരങ്ങളായ, കൃത്യങ്ങളാൽ ആകുലചിത്തരായിത്തീരുന്നുണ്ടെങ്കിൽ അതിൽ ആശ്ചര്യപ്പെടാനില്ല. പ്രായമേറിയവരുടെയിടയിലും തൊഴിലില്ലായ്മമൂലമുണ്ടായിരിക്കുന്ന അധഃപത

നം ഗൌരവമേറിയ ഒന്നാണ്. വരുമാനത്തിന്റെ കുറവ് കുടുംബാംഗങ്ങളിൽ ഊണിന്റേയും, ഉടുപ്പിന്റേയും ദൌല്ലഭ്യം മാത്രമല്ല ഏററവും അനാരോഗ്യപരമായ ജീവിതാചരണത്തേയും ആരോഗ്യക്ഷതംതന്നെയും വരുത്തിയിരിക്കുന്നു; ഇവ വ്യക്തിയുടേയും കുടുംബത്തിന്റേയും അനാരോഗ്യത്തിനും ആരോഗ്യക്ഷാമത്തിനും വളംവെച്ചുകൊടുക്കുന്നു. തൊഴിലില്ലായ്മ കുടുംബത്തിൽ അസമാധാനത്തേയും അസംതൃപ്തിയേയും ജനിപ്പിക്കയാൽ അവ പലപ്പോഴും വ്യക്തികളെ ഉന്മാദവിധേയരാക്കിത്തീക്കയോ, അഥവാ ആത്മഹത്യയ്ക്കു പ്രേരിപ്പിക്കയോ ചെയ്യുന്നു. തൊഴിലില്ലായ്മ നിയമരഹിതമായ നടപടികൾക്കു ജനങ്ങളെ പ്രേരിപ്പിക്കയും, ഗവൎമ്മേണ്ടിന്റെനേരെയും, ഇന്ന് നിലവിലിരിക്കുന്ന സാമൂഹ്യ-സാമ്പത്തിക സ്ഥാപനങ്ങളുടെ നേരെയും വിരക്തിയേയും, വിദ്വേഷത്തേയും സംജാതമാക്കയും ചെയ്യുന്നു. ചുരുക്കത്തിൽ, തൊഴിലില്ലായ്മ സമുദായത്തിന്റെ കായികവും മാനസികവും ആയ വശങ്ങളെ അസ്വസ്ഥമാക്കിക്കൊണ്ടു രാഷ്ട്രത്തിന്റെതന്നെ സുസ്ഥിതിയ്ക്കും സ്ഥിരപ്രതിഷ്ഠയ്ക്കും ഒരു വിലോപമോ ഇളക്കമോ വരുത്തുകയാണ് ചെയ്യുന്നതു്."

തൊഴിലില്ലായ്മയ്ക്കു പര്യാപ്തവും പ്രയോഗക്ഷമവുമായ പരിഹാരമാൎഗ്ഗങ്ങളെ തേടേണ്ടതു് നമ്മെ ഭരിക്കുന്ന രാഷ്ട്രീയസ്ഥാപനങ്ങളുടെ ചുമതലയല്ലേ എന്നു ചോദ്യം ചെയ്യുന്നവരുണ്ടാകാം. തങ്ങളുടെ ഭരണത്തിൽ ഉൾപ്പെട്ടിരിക്കുന്ന ഓരോ വ്യക്തിയുടേയും ജീവിതക്ഷേമം പുലൎത്തുവാൻ പര്യാപ്തമാംവിധം ഓരോ വ്യക്തിയുടേയും ജന്മാവകാ

ശങ്ങളെ സംരക്ഷിക്കയും പരിപോഷിപ്പിക്കയും ചെയ്യേണ്ട കടമ — അനുപേക്ഷണീയമായ കടമ — നമ്മെ ഭരിക്കുന്ന ഭരണകൂടങ്ങൾക്കുണ്ട്. ശ്രീജിത് എസ്സ്. ശ്രീനിവാസ അയ്യങ്കാർ അവർകളുടെ മേൽപ്രസ്താവിക്കപ്പെട്ട പ്രസംഗത്തിൽ അദ്ദേഹം ഈ ചോദ്യത്തിനു് ഇങ്ങിനെയാണു് മറുപടി പറഞ്ഞിരിക്കുന്നതു്: "പൌരന്മാരുടെ ജീവിതത്തേയും, സ്വാതന്ത്ര്യത്തേയും പരിരക്ഷിക്കയും, അവരിൽ ഓരോരുത്തൎക്കും ജീവിതാധികാരത്തിനും ജീവിതക്ഷേമസമ്പാദനത്തിനുംവേണ്ടി തുല്യമായ സന്ദൎഭങ്ങളും, സൌകൎയ്യങ്ങളും പ്രദാനംചെയ്കയും ചെയ്യേണ്ടതു് രാഷ്ട്രത്തിന്റെ കടമയാണു്. ഓരോ രാഷ്ട്രവും അവയുടെ ഭരണത്തിൻ കീഴിലുള്ള ഓരോ വ്യക്തിയുടേയും ജീവിതക്ഷേമത്തെ സ്ഥാപിച്ചുകൊടുക്കുവാൻ, ജീവിതസാദ്ധ്യതകളും ജീവിതവികാസവും നേടുവാനുള്ള ഉപാധികളെ ഉണ്ടാക്കിക്കൊടുക്കുവാൻ, കടപ്പെട്ടിരിക്കുന്നു......വ്യക്തികളുടെ ജീവിതക്ഷേമം പുലൎത്തുവാനുള്ള പരിശ്രമത്തിൽ, അവരുടെ ജീവിതത്തോതനുസരിച്ചു് സുഖമായും സംതൃപ്തമായും ജീവിതം നയിക്കുന്നതിനു് അവരെ സഹായിക്കുന്ന തൊഴിലുകൾ ഉണ്ടാക്കിക്കൊടുക്കുവാനും ഭരണസ്ഥാപനങ്ങൾ കടപ്പെട്ടിരിക്കുന്നു. ജീവിതസുഖം സമ്പാദിക്കുവാനും അതിനെ നിലനിൎത്തിപ്പോരുവാനും ജീവിതധൎമ്മങ്ങളെ യഥാവിധി നിൎവ്വഹിക്കുവാനും തങ്ങളുടെ സാമ്പത്തികനില തങ്ങളെ അനുവദിക്കുന്നില്ലെങ്കിൽ, അവരുടെ ജീവിതത്തിനു് എന്തൊരു അൎത്ഥമാണുള്ളതു്? അതുകൊണ്ടു്, വ്യക്തികളുടെ ജീവിതക്ഷേമത്തെ പുലൎത്തേണ്ടതിന്നു്, അവരുടെ ജീവി

ത്തെ സൗകര്യങ്ങളെ സാധിച്ചുകൊടുക്കേണ്ടതിന്നു്, അവരുടെ ജീവിതധർമ്മങ്ങളെ അനുഷ്ഠാനപരമാക്കേണ്ടതിന്നു്, ഗ്രാമസ്ഥാപനങ്ങളത്രെ പ്രഥമവും പ്രധാനവുമായ ചുമതല വഹിക്കുന്നതു്." വ്യക്തിക്ഷേമത്തിന്റെ മൌലികതത്വമിതാണെങ്കിലും, രാഷ്ട്രത്തിന്റേയും, വ്യക്തിയുടേയും ഏകോപിച്ചുള്ള പ്രവർത്തനങ്ങൾ വ്യക്തികളുടെ ജന്മാവകാശസ്ഥാപനത്തെ ത്വരിതപ്പെടുത്തുകതന്നെ ചെയ്യും. വിശിഷ്യ, ഗ്രാമീണവ്യക്തിയുടെ ജന്മാവകാശസ്ഥാപനത്തിനും അവയുടെ വികാസത്തിനും നിർദ്ദിഷ്ടമായിരിക്കുന്ന ഗ്രാമോദ്ധാരണപദ്ധതി ഭരണകൂടത്തിന്റെ സഹകരണത്താൽ ക്ഷിപ്രഫലപ്രദമാകുന്നതുമാണു്.

തൊഴിലില്ലായ്മമൂലമുണ്ടായിക്കൊണ്ടിരിക്കുന്ന വിപത്തുകളിൽനിന്നു 90 ശതമാനം ഗ്രാമീണരെ സമുദ്ധരിക്കുവാൻ ഗ്രാമപ്രദേശങ്ങളിലെ അഭ്യസ്തവിദ്യരാണു് ഇന്നു് അധികവും ഉത്തരവാദപ്പെട്ടിരിക്കുന്നതു് എന്നു ഞാൻ പറയുമ്പോൾ ആ അഭ്യസ്തവിദ്യർ നെററി ചുളിച്ചേയ്ക്കാം. ഗ്രാമീണജനസാമാന്യത്തിന്റെ അജ്ഞതയും, ഉയരുവാനും, വികസിക്കുവാനും മററുമുള്ള വിഷയങ്ങളിൽ അജ്ഞതമൂലം അവക്കുള്ള അനാസ്ഥയും, അവയുടെ തനിനിറത്തിൽ നാം മനസ്സിലാക്കുമ്പോൾ മാത്രമേ അഭ്യസ്തവിദ്യരായി ഗ്രാമപ്രദേശങ്ങളിൽ ഉള്ളവക്കേ നിസ്വാത്ഥമായ സേവനത്താൽ ആ ഗ്രാമീണജനങ്ങളെ ദീഘനിദ്രയിൽനിന്നു് ഉണത്തി, ഉയത്തി, ഉദ്ധരിക്കുവാൻ സാധിക്കയുള്ളൂ എന്നു്, അവരെ ദാരിദ്ര്യദുഃഖത്തിന്റെ നിരന്തരമായ ദാസ്യത്തിൽനിന്നു വിമുക്തരാക്കുവാൻ ശക്തിയുണ്ടാകയുള്ളൂ

എന്നു്, ഗ്രാമീണനെൻറ ജീവിതത്തെ നിസർഗ്ഗസുന്ദരമായി വികസിപ്പിക്കുവാൻ പ്രാപ്തിയുണ്ടാകയുള്ളു എന്നു് ബോധപ്പെട്ടു. ഗ്രാമോദ്ധാരണപദ്ധതിയുടെ വിജയം പരിപൂർണ്ണമായും ഗ്രാമപ്രദേശങ്ങളിലെ അഭ്യസ്തവിദ്യരെത്തന്നെ ആശ്രയിച്ചുനില്ക്കുന്നു. ദിവാൻബഹദൂർ ഡി. ആനന്ദറാവു അവർകളുടെ വാക്കുകളിൽ പറകയാണെങ്കിൽ, "തൊഴിലില്ലാത്തവരും അഭ്യസ്തവിദ്യരും ആയ യുവജനങ്ങളെക്കൊണ്ടു് നമ്മുടെ പട്ടണങ്ങളും തൽപരിസരങ്ങളും നിബിഡമായിരിക്കുന്നു എന്നതു് വാസ്തവംതന്നെയാണു്. എന്നാൽ അവരെ ഗ്രാമോദ്ധാരണപ്രവൎത്തനങ്ങൾക്കായി നിയോഗിക്കുന്നതു് വൃത്താകൃതിയിലുള്ള ദ്വാരത്തിൽ ചതുരാകൃതിയിലുള്ള മാർബിൾക്കല്ലുകൾ ഇടുവാൻ ശ്രമിക്കുന്നതുപോലെയാകുന്നു. ഗ്രാമോദ്ധാരണപ്രവൎത്തനങ്ങൾക്കു് നഗരങ്ങളിലെ അഭ്യസ്തവിദ്യരായ യുവജനങ്ങളിൽനിന്നു് വ്യത്യസ്തരായ യുവജനങ്ങളാണാവശ്യം. മറെറാരുവാക്കിൽപറഞ്ഞാൽ, ഗ്രാമോദ്ധാരണപദ്ധതിയുടെ നേതൃത്വം വഹിക്കേണ്ടതു് അഭ്യസ്തവിദ്യരായ ഗ്രാമീണയുവജനങ്ങൾ തന്നെയാകുന്നു. നാഗരികനായ യുവാവിൻെറ കോളറും, ടൈയും, ബ്ളെയിസർക്കോട്ടും രക്തവൎണ്ണക്കൊടികണ്ട കൂററനുണ്ടാകുന്നപോലെ ഒരു അസ്വാസ്ഥ്യം ഗ്രാമീണജനസാമാന്യത്തിൽ ഉളവാക്കിത്തീൎക്കുന്നു. സ്വഗ്രാമത്തിൽത്തന്നെയുള്ള ഒരാളെ തങ്ങളുടെ നേതാവായി സ്വീകരിക്കുവാൻ ഗ്രാമീണൎക്കു വിമുഖതയില്ല; ആ നേതാവിനെ ശ്രവിക്കുവാൻ അവൎക്കു വിപ്രതിപത്തിയുണ്ടാകയുമില്ല." മനഃശാസ്ത്രത്തിൻെറ ഈ വീക്ഷണകോണിൽക്കൂടി നോക്കുമ്പോൾ ഗ്രാ

മോദ്ധാരണ പ്രവൎത്തനങ്ങളുടെ നേതൃത്വം വഹിക്കേണ്ടവർ മാത്രമല്ല, ഗ്രാമോദ്ധാരണമന്ത്രിക്കുതന്നെ ഉണ്ടായിരിക്കേണ്ട പ്രഥമവും പ്രധാനവുമായ യോഗ്യത ഒരു ഗ്രാമീണനായി ജനിച്ചു വളൎന്നുവരിക എന്നതാണെന്നു് സമ്മതിക്കേണ്ടിവരും.

ഭാരതത്തിലുള്ള സാക്ഷരന്മാരുടെ സംഖ്യ പരിഗണിക്കുന്നതായാൽ ഓരോ ആയിരത്തിനും 95 പേർ മാത്രമേ ഉള്ളു എന്നു് കാനേഷുമാരികണക്കു വ്യക്തമാക്കുന്നു. ഈ കണക്കിൽനിന്നുതന്നെ ഭാരതീയജനസാമാന്യത്തിന്റെ അനക്ഷരത്വത്തിന്റെ ഭയങ്കരത ഏതാണ്ടു വിശദമാകുന്നുണ്ടു്. കേവലം അക്ഷരജ്ഞാനം മാത്രം സിദ്ധിച്ചിട്ടുള്ള അതിതുച്ഛമായ ഒരു ജനവിഭാഗത്തിനു് ഗ്രാമീണജനതയുടെ ഉദ്ധാരണത്തിനുവേണ്ടി യാതൊന്നുംതന്നെ ചെയ്വാൻ സാധിക്കയില്ലെന്നു് പ്രത്യേകം എടുത്തുപറയേണ്ടതായില്ല. യഥാൎത്ഥം തുറന്നു പറകയാണെങ്കിൽ 95 ശതമാനത്തോളം വരുന്ന ഒരു ജനവിഭാഗത്തെ നയിക്കുവാനുള്ളവരുടെ, അവരുടെ നേതൃത്വം വഹിക്കുവാനുള്ളവരുടെ, സംഖ്യ ഏതാണ്ടു് 5 ശതമാനം മാത്രമാണു്. ഗ്രാമീണജനങ്ങളെ ദാരിദ്ര്യത്തിന്റെയും, അജ്ഞതയുടേയും, രോഗാദിക്ലേശങ്ങളുടേയും അഗാധത്തിൽനിന്നു് ഉദ്ധരിക്കുവാൻ അവരിൽനിന്നു് അന്യമായ ഉപാധികളെ ആശ്രയിക്കാതെ ഗ്രാമീണപ്രദേശങ്ങളിൽത്തന്നെയുള്ള അഭ്യസ്തവിദ്യരായ യുവജനങ്ങളും ശ്രമിക്കയാണെങ്കിൽ ഗ്രാമീണഭാരതത്തെ ആസന്നഭാവിയിൽ ദാരിദ്ര്യനുകത്തിന്റെ ഭാരത്തിൽനിന്നു സ്വതന്ത്രമാക്കുവാൻ നമുക്കു സാധിക്കും; നിശ്ചയം.

## BIBLIOGRAPHY.

1. *The Indian Year Book*, 1936-7. Times of India Press, Bombay.
2. *The Indian Literary Review*. March 1939.
3. Karl Marx: *Capital*
4. M. B. Ahmad: *The Problem of Rural Uplift in India*.
5 Mukundalal Sircar: *Presidential Address*, Andhra provincial Agricultural Labour Conference, 1939.
6. Sjt S. Srinivasa Iyangar's Address to the Madras Unemployed Federation, Madras, July 30th 1939..
7. Professor J. M. Kumarappa, M. A., S. T. B., ph. D. in "*The Hindu*", Sept. 6th 1936.
8. Dewan Bahadur D. Ananda Rao, B. Sc. in "*The Hindu*," Sept. 2nd 1939.

അദ്ധ്യായം മൂന്ന്

# അഭ്യസ്തവിദ്യരുടെ ഭയങ്കരമായ തൊഴിലില്ലായ്മ ഗ്രാമോദ്ധാരണ പ്രവർത്തനങ്ങൾക്കു നല്കുന്ന പ്രചോദനം.

ഭാരതത്തിൽ ഏതാണ്ട് 90 ശതമാനം ജനാവലി ഗ്രാമീണരും, 10 ശതമാനംമാത്രം നഗരവാസികളുമാണ്. ഈ വിപുലമായ ജനസംഖ്യയിൽ ഓരോ ആയിരത്തിലും 95 പേർ വീതം മാത്രമേ സാക്ഷരന്മാരായുള്ളു എന്നു നാം കാണുകയുണ്ടായി. ബർമ്മയാണ് സാക്ഷരതത്തിൽ മുന്നിട്ടുനില്ക്കുന്നത്. സാക്ഷരതത്തിൻെറ പരിഗണനയിൽ ബർമ്മ കഴിഞ്ഞാൽ അടുത്ത സ്ഥാനങ്ങൾ അർഹിക്കുന്നതു്, കൊച്ചി, തിരുവിതാംകൂർ, ബറോഡാ എന്നീ നാട്ടുരാജ്യങ്ങളാണ്. 1937-38 എന്നീ വർഷത്തിലെ കൊച്ചിയിലെ വിദ്യാഭ്യാസവകുപ്പിൻെറ റിപ്പോർട്ടിൽനിന്ന് പ്രസ്തുത വർഷത്തെ വിദ്യാർത്ഥികളുടെ സംഖ്യ 1,73,517 ആയിരുന്നു എന്നു കാണുന്നു. ഈ സംഖ്യയിൽ 1,00,460 വിദ്യാർത്ഥികളും, 73,057 വിദ്യാർത്ഥിനികളുമായിരുന്നു. ഗവർമ്മേണ്ട് വിദ്യാലയങ്ങളുടെ സംഖ്യ 185 ആകുന്നു. ഇവയിൽ 27 ഹൈസ്കൂളുകളും, 14 മദ്ധ്യമവിദ്യാലയങ്ങളും, 9 ഇംഗ്ലീഷു പ്രാഥമികവിദ്യാലയങ്ങളും, 125 മലയാളം പള്ളിക്കൂടങ്ങളും, 5 ഫിഷറി വിദ്യാലയങ്ങളുമാകുന്നു. പ്രൈവററ് മാനേജ്മെണ്ടിൻെറ കീഴിൽ 467 വിദ്യാഭ്യാസസ്ഥാപനങ്ങൾ കൊച്ചിയിൽ നടന്നുപോരുന്നുണ്ട്. ഇവയിൽ 4 കോളേജുകളും, 24

ഹൈസ്കൂളുകളും, 47 ലോവർ സെക്കണ്ടറി വിദ്യാലയങ്ങളും, 10 ഇംഗ്ലീഷ് പ്രൈമറിവിദ്യാലയങ്ങളും, 365 മലയാള പാഠശാലകളും, 4 നിശാപാഠശാലകളും, 10 സംസ്കൃതവിദ്യാലയങ്ങളും, 1 അന്ധവിദ്യാലയവും ആകുന്നു. തിരുവിതാംകൂറിലാകട്ടെ, 1938-ൽ 3691 വിദ്യാലയങ്ങളിലായി 7,71,302 വിദ്യാർത്ഥികൾ അദ്ധ്യയനം ചെയ്തിരുന്നു. അവിടെ ആകെയുള്ള സ്കൂളുകളിൽ 1,048 എണ്ണം ഗവർമ്മെണ്ടുവകയും, 2643 എണ്ണം പ്രൈവററ് ഏജൻസിവകയുമാണു്. ഇവയിൽ ആംഗലവിദ്യാലയങ്ങൾ 295 മാത്രമാണു്. നാട്ടുഭാഷാപള്ളിക്കൂടങ്ങൾ 3290 ആണെന്നുകാണുന്നു. ഇവയിൽ എല്ലാംകൂടി 4,54,865 വിദ്യാർത്ഥികളും, 3,16,437 വിദ്യാർത്ഥിനികളും 1938-ൽ അദ്ധ്യയനംചെയ്തുവരുന്നു. വിദ്യാഭ്യാസവകുപ്പിലേയ്ക്കു രാജ്യത്തെ മുതലെടുപ്പിൻെറ അഞ്ചിൽ ഒരംശം തിരുവിതാംകൂർ ഗവർമ്മെണ്ടു് വ്യയംചെയ്യുന്നുണ്ടു്.

മേലുദ്ധൃതമായ കണക്കുകളിൽനിന്നു് കൊച്ചി, തിരുവിതാംകൂർ എന്നീ സംസ്ഥാനങ്ങൾ വിദ്യാഭ്യാസപരമായി നേടിക്കഴിഞ്ഞിരിക്കുന്ന അഭിവൃദ്ധി എന്താണെന്നു് വിശദമാകുന്നുണ്ടു്. എന്നാൽ ഈ ഒരു യഥാർത്ഥ്യം തന്നെ, വിദ്യാഭ്യാസപരമായി ഈ രണ്ടു നാട്ടുരാജ്യങ്ങൾക്കുണ്ടായിരിക്കുന്ന അഭിവൃദ്ധിതന്നെ, ഈ നാട്ടുരാജ്യങ്ങളിൽ വിപുലമായ ഒരു തൊഴിലില്ലായ്മയേയും സംജാതമാക്കിയിട്ടുണ്ടെന്നുള്ള പരമാർത്ഥത്തെ സൂക്ഷ്മാന്വേഷകന്മാർ പരിഗണിക്കാതിരിക്കുവാൻ നിവൃത്തിയില്ലാതാക്കിത്തീർത്തിട്ടുണ്ടു്. വിദ്യാഭ്യാസവിഷയത്തിൽ ഇൻഡ്യയിലെ ഇതരനാട്ടുരാജ്യങ്ങളുടെ എല്ലാം മുന്നണിയിൽ നില്ക്കുന്ന കൊച്ചിയിൽ തൊഴിലി

ല്ലായ്മപ്രശ്നംഎന്നൊന്നുണ്ടെന്നു് അധികൃതന്മാരോ ജനാപ ലിതന്നെയോ മനസ്സിലാക്കിയ ലക്ഷണങ്ങളാം യാതൊന്നും തന്നെ ഇതുവരെ കണ്ടുതുടങ്ങിയിട്ടില്ല എന്നുവേണം പറ യുവാൻ. കൊച്ചിയിൽ തൊഴിലില്ലാതെ അലഞ്ഞുതിരി യുന്ന അഭ്യസ്തവിദ്യരുടെ സംഖ്യ നിസ്സാരമായ ഒന്നല്ലെന്നു വിചാരിക്കുവാൻ ന്യായമായ തെളിവുകളും ഉണ്ടു്. ശരി യായ തൊഴിലുകൾ ലഭിക്കാതെ, തൊഴിൽ സമ്പാദനത്തി നുവേണ്ടി, അലഞ്ഞുതിരിയുന്ന അഭ്യസ്തവിദ്യരായ യുവജന ങ്ങളുടെ സംഖ്യ വിപുലമായ ഒന്നാണെന്നു്, കണക്കുകൾ ശേഖരിക്കുവാൻ അധികൃതലോകം ഇതേവരെ ശ്രമിച്ചിട്ടി ല്ലെങ്കിലും, നിസ്സംശയം പറയുവാൻ കഴിയും. വിദ്യാഭ്യാസം പൂർത്തിയാക്കിക്കൊണ്ടു് നമ്മുടെ വിദ്യാലയങ്ങളിൽനിന്നു പുറത്തുവരുന്ന ആയിരമായിരം യുവജനങ്ങളിൽ ഒരു ചെ റിയ ശതമാനത്തിനുപോലും സ്ഥിരവും അവരുടെ വിദ്യാ ഭ്യാസസ്ഥിതിക്കു് യോജിച്ചതുമായ തൊഴിലുകളിൽ കയറി പ്പറ്റുവാൻ സാധിക്കുന്നില്ലെന്നുള്ളതു് നഗ്നമായ ഒരു യാ ഥാർത്ഥ്യം മാത്രമാണു്.

തൊഴിലില്ലാത്ത അഭ്യസ്തവിദ്യരുടെ കണക്കുകൾ കൊച്ചിയിൽ ഇല്ലെങ്കിലും, തിരുവിതാംകൂറിൽ അതിന്റെ കണക്കുകൾ ഉണ്ടെന്നു് പറയുവാൻ കഴിയുന്നതാണു്. 1936-ൽ പ്രസിദ്ധീകൃതമായ ഒരു കണക്കിൽനിന്നു് തിരു വിതാംകൂറിൽ ആ വർഷത്തിൽ 800 ബി. എ. ബിരുദധാ രികളും, 4000 സ്കൂൾഫൈനൽകാരും 8000 മററു പരീ ക്ഷായോഗ്യതയുള്ളവരും തൊഴിലില്ലാത്തവരായി ഉണ്ടാ യിരുന്നു എന്നു് തെളിയുന്നുണ്ടു്. മൂന്നു കൊല്ലങ്ങൾക്കു

മുമ്പുള്ള കണക്കാണിതെങ്കിലും ഈ മൂന്നു കൊല്ലങ്ങൾക്കുള്ളിൽ ആ സാധ്യകൾക്കുണ്ടായിട്ടുള്ള കയററം യഥാൎത്ഥത്തിൽ, അവയുടെ കണക്കുകൾ എടുക്കുകയാണെങ്കിൽ, നമ്മെ അത്ഭുതപരതന്ത്രരാക്കുമെന്നു് തിരുവിതാംകൂറിലെ ഒരു പ്രതിദിനപത്രം പ്രസ്താവിച്ചുകാണുകയുണ്ടായി.

മദ്രാസ് ഗവമ്മെണ്ടു്, 1938-ൽ നടത്തിയ ഒരു പൎയ്യന്വേഷണത്തിൻെറ ഫലമായി 1938 ജൂലൈമാസം പ്രസിദ്ധീകരിച്ച റിപ്പോൎട്ടിൽ മദ്രാസ് സംസ്ഥാനത്തിലെ അഭ്യസ്തവിദ്യരുടെ തൊഴിലില്ലായ്മയുടെ ഭയങ്കരനിലയെ ഏതാണ്ടു വിശദീകരിക്കുന്നുണ്ടു്. വിശാഖപട്ടണം, അനന്തപുരം, ചിററൂർ, നോത്ത് ആൎക്കോട്ടു്, തിരുനൽവേലി, മലബാർ എന്നിങ്ങനെ ആറു ഡിസ്ട്രിക്ടുകളിലാണു് പ്രസ്തുത ഗവേഷണം നടന്നതു്. ഈ പൎയ്യവേക്ഷണവിജയത്തിനു് പ്രസ്തുത സ്ഥലങ്ങളിലെ പൊതുജനങ്ങളിൽനിന്നു് പറയത്തക്ക ഒരു സഹകരണവും ലഭിക്കായ്കയാൽ തൊഴിലില്ലാത്ത അഭ്യസ്തവിദ്യരുടെ ഏററവും സൂക്ഷ്മമായ ഒരു കണക്കു് തയ്യാറാക്കുവാൻ അധികൃതന്മാൎക്കു് കഴിഞ്ഞിട്ടില്ലെന്നു് പ്രസ്തുത റിപ്പോൎട്ടിൽ പറഞ്ഞിട്ടുണ്ടു്. എന്നാൽ പൎയ്യവേക്ഷകന്മാൎക്കു ലഭിക്കുവാൻ ഇടയായ തെളിവുകളെ ആസ്പദമാക്കി അവർ പുറപ്പെടുവിച്ച റിപ്പോൎട്ടിൽ പറഞ്ഞുകാണുന്ന തൊഴിലില്ലാത്തവരുടെ സംഖ്യതന്നെ നമ്മെ ആകലചിത്തരാക്കിത്തീക്കാതിരിക്കയില്ല. ജനസാമാന്യത്തിൻെറ ശരിയായ സഹകരണമുണ്ടായിരുന്നു എങ്കിൽ ഇന്നു റിപ്പോൎട്ടിൽ നല്കിക്കാണുന്ന സംഖ്യയേക്കാൾ വിപുലമായ ഒരു സംഖ്യയാണു് അഭ്യ

സ്ഥവിദ്യരായ തൊഴിലില്ലാത്തവരുടേതു് എന്നു് നിഷ്കൃയാസം കണ്ടെത്തുവാൻ കഴിയുമായിരുന്നു. മേല്പറഞ്ഞ റിപ്പോർട്ടിൽ നിന്നു് ചില വിവരങ്ങൾ ഇവിടെ ഉദ്ധരിക്കുന്നതു് പ്രസ്തുത സംഖ്യയുടെ ഭീമാവസ്ഥ മനസ്സിലാക്കുവാൻ പ്രയോജനപ്പെടുന്നതാണു്.

1. സ്കൂൾഫൈനൽകാർ, 2. ഇൻടർമീഡിയററു്, 3. ബി. എ or ബി. എസ്. സി, 4. ബി എ (ഓണേഴ്സ്), ബി. എസ്. സി. (ഓണേഴ്സ്) or എം. എ, 5. മൂന്നാം ഫാറമോ തത്തുല്യമായ മറേറതെങ്കിലും പരീക്ഷയോ ശേഷം എന്തെങ്കിലും സാങ്കേതിക പരീക്ഷായോഗ്യതയുടെ സർട്ടിഫിക്കററു് സമ്പാദിച്ചിട്ടുള്ളവർ, 6. പൌരസ്ത്യഭാഷാ ബിരുദങ്ങൾ നേടിയവർ, 7. ബി. എ. (ഓണേഴ്സ്), ബി. എസ്. സി. (ഓണേഴ്സ്), or എം. എ. എന്നീ പരീക്ഷകളിൽ തോററവർ, എന്നിങ്ങനെ ഏഴു തരക്കാരിൽ തൊഴിലില്ലാത്തവരായി നില്ക്കുന്നവരുടെ ഒരു കണക്കാണു് പ്രസ്തുത ആറു ഡിസ്ട്രിക്ടുകളിൽനിന്നു് കണക്കാക്കിയതു്. അതനുസരിച്ചു്, മേല്പറഞ്ഞ ഏഴുതരക്കാരിൽ പെട്ടവരുടേതായി ആ റിപ്പോർട്ടിൽ ചേർത്തുകാണുന്ന സംഖ്യകൾ താഴെ കുറിക്കുന്നു

| ഡിസ്ട്രിക്ട് | പുരുഷന്മാർ. | സ്ത്രീകൾ | ആകെ |
|---|---|---|---|
| 1. വിശാഖപട്ടണം | 1,444. | 3. | 1,447 |
| 2. അനന്തപുരം | 613. | 1. | 614 |
| 3. ചിററൂർ | 601. | .. | 601 |

| | | | |
|---|---|---|---|
| 4. നോൎത്ത് ആൎക്കോട്ട് | 1,169. | 10 | 1,179. |
| 5. തിരുനൽവേലി | 1,776. | 29 | 1,808. |
| 6. മലബാർ | 2,459. | 63. | 2,522. |
| ആകെ | 8,065. | 106. | 8,171. |

ഈ കണക്കുകളിൽനിന്ന്, ഈ കണക്കുകൾ അപൂൎണ്ണങ്ങളാണെന്ന് റിപ്പോൎട്ട് അധികൃതന്മാർതന്നെ സമ്മതിക്കുന്നുണ്ടെങ്കിലും, അഭ്യസ്തവിദ്യരുടെ തൊഴിലില്ലായ്മയുടെ ഭയങ്കരത്വം എന്താണെന്നു നമുക്ക് ഏതാണ്ടു മനസ്സിലാക്കാം. ബ്രിട്ടീഷ് മലബാറിൽ മാത്രം പരീക്ഷായോഗ്യതകൾ സമ്പാദിച്ച തൊഴിലില്ലാത്തവരുടെ സംഖ്യ കഴിഞ്ഞ വൎഷത്തിന്റെ മദ്ധ്യത്തിൽത്തന്നെ 2,522 ആയിരുന്നു എന്നറിയുമ്പോൾ കൊച്ചിയിലേയും, തിരുവിതാംകൂറിലേയും അഭ്യസ്തവിദ്യരുടെയിടയിൽ പടൎന്നുപിടിച്ചുകൊണ്ടിരിക്കുന്ന തൊഴിലില്ലായ്മയുടെ മൂൎദ്ധന്യാവസ്ഥ എന്തായിരിക്കുമെന്ന് ഊഹിക്കുകയാണുത്തമം.

മേൽ ഉദ്ധരിക്കപ്പെട്ടിരിക്കുന്ന കണക്കുകളുടെ ഒരു ശതമാനപ്പട്ടികകൂടി ഇവിടെ ചേൎക്കുന്നത് വിഷയത്തിന്റെ ഗൌരവത്തെ മനസ്സിലാക്കുവാൻ പ്രയോജനപ്പെടുന്നതാണ്. കണക്കുകൾ കൂടുതൽ വിശ്വാസ്യങ്ങളായ അടിസ്ഥാനതത്വങ്ങളാകയാൽ അവയെക്കൂടി താഴെച്ചേൎക്കുന്നു.

| പരീക്ഷാ യോഗ്യത | വിശാഖപട്ടണം | അനന്തപുരം | ചിററൂർ | ദ: ആർക്കോട്ട് | തിരുനെൽവേലി | മലബാർ |
|---|---|---|---|---|---|---|
| 1. എസ്. എസ്. എൽ. സി യോ തത്തുല്യമായ മറെറതെങ്കിലും പരീക്ഷയോ.................... | 62·14 | 68·89 | 72·71 | 77·26 | 76·61 | 78·32 |
| 2. ഇൻടർമീഡിയററ്........ | 14·38 | 13·36 | 12·49 | 8·65 | 9·57 | 7·45 |
| 3. ബി. എ. or ബി. എസ്സ്. സി........... | 9·12 | 9·61 | 6·99 | 4·67 | 8·24 | 9·51 |
| 4. ബി. എ. (ഓണേഴ്സ്), ബി. എസ്. സി. (ഓണേഴ്സ്), or എം. എ...................... | 2·07 | 0·16 | 1·16 | 1·10 | 0·83 | 0·83 |
| 5. മൂന്നാംഫാറത്തിനു ശേഷം ടെക്നിക്കൽ പരീക്ഷകൾ പാസ്സായവർ ......................... | 8·98 | 6·84 | 5·32 | 6·79 | 3·87 | 3·02 |
| 6. പൌരസ്ത്യഭാഷാവിദഗ്ദ്ധരുമുള്ളവർ..................... | 3·04 | 1·14 | 1·33 | 1·53 | 0.77 | |
| 7. ബി. എ. (ഓണേഴ്സ്), ബി. എസ്. സി. (ഓണേഴ്സ്), എം. എ. എന്നീ പരീക്ഷകളിൽ തോററവർ.............................. | 0·27 | | | | 0·11 | |
| ആകെ | 100·00 | 100·00 | 100·00 | 100.00 | 100·00 | 100·00 |

ഈ കണക്കുകൾ മുമ്പിൽവെച്ചുകൊണ്ടു്. അഭ്യസ്തവിദ്യരുടെ തൊഴിലില്ലായ്മ എന്ന പ്രശ്നത്തെപ്പററി നാം പരിചിന്തനം ചെയ്യുമ്പോഴാണു് നമ്മുടെയിടയിലുള്ള തൊഴിലില്ലായ്മയുടെ ഗൌരവം മൂർത്തിമത്തായ ഒരു യഥാർത്ഥമായി നമ്മുടെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നതു്. 1938 സെപ്തമ്പർ 3-ാം തിയ്യതിയിലെ "ഹിന്ദു" പത്രത്തിൽ അതിന്റെ സ്വന്തം ലേഖകൻ ഗ്രുഡിവാഡയിൽനിന്നു് എഴുതിയിരിക്കുന്ന ഒരു വാർത്ത ഈ സന്ദർഭത്തിൽ അനുസ്മരിക്കുന്നതു് തൊഴിലില്ലായ്മയുടെ രൂക്ഷഫലത്തെ മനസ്സിലാക്കുവാൻ സഹായിക്കുന്നതാണു്. ആ വാർത്താസംഗ്രഹമിപ്രകാരമാണു്: 'കൃഷ്ണാ ഡിസ്ട്രിക്ടിലെ കമ്മേർഷ്യൽ ടാക്സ് ഓഫീസിൽ അഞ്ചു ബിൽ കലക്ടർമാരെ അവശ്യമായി വന്നു. യാതൊരു പരസ്യവും കൂടാതെതന്നെ ആ അഞ്ചു കഴിവുകളിലേക്കായി 525 പേർ അപേക്ഷകരായുണ്ടായിരുന്നു. അവരിൽ 25 പേർ ബിരുദധാരികളുമായിരുന്നു. 20 ഉറപ്പിക മാത്രം പ്രതിമാസം ശമ്പളമുള്ള ആ ജോലിക്കു് ആവശ്യമായിരുന്ന 1500 ഉറുപ്പികവീതം ജാമ്യസംഖ്യ നൽകുവാൻ ആ അപേക്ഷകന്മാർ എല്ലാവരും സന്നദ്ധരുമായിരുന്നു.'

പ്രതിവർഷം നമ്മുടെ വിദ്യാലയങ്ങളിൽനിന്നും സർവ്വകലാശാലകളിൽനിന്നും വിദ്യാഭ്യാസം പൂർത്തിയാക്കിക്കൊണ്ടു് പുറത്തുവരുന്ന യുവജനങ്ങൾക്കെല്ലാം ഗവർമ്മേണ്ടുതൊഴിലുകളിൽ ജോലിനൽകുക ഒരു ഗവർമ്മേണ്ടിനും സാധിക്കാത്ത ഒരു കൃത്യമായിരിക്കും. ഈ പറഞ്ഞതിൽനിന്നു് അഭ്യസ്തവിദ്യരായ യുവജനങ്ങളുടെ തൊഴിലില്ലായ്മയെ പരിഹ

ിക്കവാനുള്ള ഉത്തരവാദിത്വം ഭരണകൂടങ്ങളുടെ ചുമലുകളിൽനിന്നു ഞാൻ എടുത്തുമാററുകയാണു ചെയ്യുന്നതെന്നു് അർത്ഥമാക്കേണ്ടതില്ല. സാംക്രമികരോഗങ്ങളേക്കാൾ വിപല്ക്കരമായ ഫലങ്ങളെ രാജ്യത്തിൽ സൃഷ്ടിച്ചിരിക്കുന്ന—രോഗം, വാദ്ധക്യം ആദിയായ കാരണങ്ങളാലല്ല, പ്രത്യുത തൊഴിലില്ലായ്മയാൽമാത്രം ആത്മഹത്യകൾക്കിടവരുത്തുന്ന—തൊഴിലില്ലായ്മ പ്രശ്നത്തിനു ശക്തിയുക്തങ്ങളായ പരിഹാരമാർഗ്ഗങ്ങളെ തേടേണ്ടതു് നമ്മെ ഭരിക്കുന്ന ഗവമ്മേണ്ടുകളുടെ പ്രഥമവും, പ്രധാനവുമായ കടമയാണു്. തൊഴിലില്ലായ്മ ജനതാമദ്ധ്യത്തിൽ വരുത്തിവയ്ക്കുന്ന നാനാമുഖങ്ങളായ അധഃപതനത്തെ പരിഗണിക്കുന്ന യാതൊരു ഭരണസ്ഥാപനവും ഈ പ്രശ്നത്തെ അഭിമുഖീകരിക്കുവാൻ സങ്കോചപ്പെടാറില്ല. കാരണം, തൊഴിലില്ലായ്മപ്രശ്നത്തിൻെറ മൂദ്ധന്യാവസ്ഥയിൽ, ആ പ്രശ്നത്തെ അവഗണിക്കുന്ന ഭരണകൂടങ്ങളെത്തന്നെ ഉന്മൂലനം ചെയ്യുന്ന ഒരു വിനാശബീജം അതിൽ അന്തർലീനമായിരിക്കുന്നുണ്ടെന്നു് പാശ്ചാത്യലോകങ്ങളിലെ മിക്ക ഭരണസ്ഥാപനങ്ങൾക്കും അറിയാം. അതുകൊണ്ടാണു് ജമ്മനി, അമേരിക്കൻ ഐക്യസംസ്ഥാനങ്ങൾ, ഗ്രെയിററ് ബ്രിട്ടൻ ആദിയായ രാജ്യങ്ങൾ തൊഴിലില്ലായ്മപ്രശ്നത്തിനു് പ്രതിവിധി ചെയ്യാനായി വിവിധങ്ങളായ ഉപാധികളെ സ്വീകരിച്ചിരിക്കുന്നതു്. തന്മൂലമാണു്, തൊഴിലില്ലാത്ത ജനസാമാന്യത്തിനു് മുഴുവനും തൊഴിലുണ്ടാക്കിക്കൊടുക്കുവാൻ അവക്കു് സാധിക്കുന്നില്ലെങ്കിൽ, തൊഴിലില്ലാത്തവരുടെ കഷ്ടാവസ്ഥയ്ക്കു ഒരുപശാന്തിമാർഗ്ഗമായി, "റീലീഫ്"

എന്ന നിലയിൽ, പ്രതിമാസം ഒരു നിശ്ചിതസംഖ്യ അ വക്ക് ഓരോരുത്തക്കും ആ ഗവമ്മേണ്ടുകളിൽ പലതും ന ല്കിക്കൊണ്ടിരിക്കുന്നതു്. അമേരിക്കൻ ഐക്യസംസ്ഥാ നങ്ങളിൽമാത്രം 1938_ൽ ഇപ്രകാരമുള്ള "റിലീഫ്" ധ നസഹായത്താൽ അവിടത്തെ ഗവമ്മേണ്ടു 35 ലക്ഷം തൊഴിലില്ലാത്തവരെ സഹായിച്ചതായി കാണുന്നുണ്ടു്. തൊഴിലില്ലായ്മപ്രശ്നം ഒരു അഖിലലോകപ്രശ്നമാണെന്നു് പറഞ്ഞു്, ആ പ്രശ്നത്തെ അഗണ്യകോടിയിൽ തള്ളുന്ന ഭരണാധികൃതന്മാരേയും നമുക്ക് ഇക്കാലത്തു കാണുവാൻ കഴിയും. പ്രാദേശികമോ, സാംസ്ഥാനികമോ ആയ ഒരു പ്ര ശ്നത്തിൻെറ ഏകീകരിച്ചുള്ള ഒരു വീക്ഷണഗതിയിൽ മേൽ പറയപ്പെട്ട ഭരണാധികൃതർ കുടുങ്ങി, അവരുടെ ഭ രണസീമയിൽപ്പെട്ട രാജ്യത്തിലെ തൊഴിലില്ലായ്മപ്രശ്ന ത്തിനു പരിഹാരമാഗ്ഗം തേടാതെ, ഈ സജീവപ്രശ്ന ത്തെ പരിത്യജിക്കുന്നതു് ഹിമാലയസമമായ ഒരു മൌ ഢ്യമാണെന്നു് അവർ അറിയാത്തതാണു് കഷ്ടം! കൊ ച്ചിയിൽ കൃഷിക്കുപയുക്തമായ പുറമ്പോക്കുനിലങ്ങൾ മൂ ന്നൂറും നാനൂറും ഏക്കറുകൾ വീതം നിസ്സാര താവില ചു മത്തി ധനികരായ ചില വ്യക്തികൾക്കു പതിച്ചുകൊടു ക്കുന്ന സമ്പ്രദായം നിറുത്തലാക്കി, അവ കൃഷികജീവിതം നയിക്കുവാൻ സന്നദ്ധരും, അഭ്യസ്തവിദ്യരുമായ യുവജന ങ്ങൾക്കു വിഭജിച്ചു കൊടുക്കുവാനും, സ്വതന്ത്രമായി നെൽ കൃഷി, കന്നുകാലികൃഷി, കോഴിവളത്തൽ എന്നിത്യാദി പ്ര സ്ഥാനങ്ങൾ സമാരംഭിക്കുന്നതിന്നു് പ്രത്യേക വ്യവസ്ഥക ളിന്മേൽ ചെറിയ മൂലധനംകൊണ്ടു് അവരെ സഹായിക്കു

3*

വാനുമുള്ള, ചില പ്രശംസനീയങ്ങളായ പദ്ധതികൾ ബഹു. ഗ്രാമോദ്ധാരണമന്ത്രി അവർകൾ ചെയ്യാൻ തീച്ചയാക്കിയിരിക്കുന്നത് ബുദ്ധിപൂവ്വം നടപ്പിലാക്കിയാൽ കൊച്ചിയിലെ തൊഴിലില്ലായ്മപ്രശ്നത്തെ ചുരുങ്ങിയ തോതിലെങ്കിലും പരിഹരിക്കുവാൻ അതൊരു ഉത്തമമാൎഗ്ഗമായിരിക്കും.

അഭ്യസ്തവിദ്യരായ നമ്മുടെ യുവജനങ്ങൾ ഉദ്യോഗത്തിനുവേണ്ടിയുള്ള ഒരു 'പാസ്പോട്ട്' മാത്രമായി തങ്ങൾക്കു ലഭിച്ചിട്ടുള്ള വിദ്യാഭ്യാസത്തെ പരിഗണിക്കാതെ, അതിനെ തങ്ങളുടേയും തങ്ങളുടെ ചുററുമുള്ളവരുടേയും ജീവിതക്ഷേമത്തെ സാധിക്കയും, സാധിപ്പിക്കയും ചെയ്യുന്ന ഒരു ഉപാധിയാക്കിത്തീക്കയാണെങ്കിൽ, തൊഴിലില്ലായ്മ പരിഹരിക്കാനുള്ള പദ്ധതിയുടെ പ്രഥമപടിയിൽ നാം എത്തിച്ചേന്നതായി തീച്ചയാക്കാം. അഭ്യസ്തവിദ്യരായ അവരുടേയും, അവരുടെ ചുററുമുള്ള അനക്ഷരന്മാരുടേയും ജീവിതക്ഷേമത്തെ സാധിക്കയും പുലത്തുകയും ചെയ്യുന്നതിന്നത്തെ ആ നിശ്ചിതമാൎഗ്ഗം—തൊഴിലില്ലായ്മയുടെ ഭയങ്കരവക്രത്തിൽനിന്ന് നമ്മെത്തന്നെ പരിരക്ഷണം ചെയ്യാനുള്ള ആ ഏകമാൎഗ്ഗം—തൊഴിലില്ലായ്മയുടെ അനന്തരസന്താനമായ നിത്യദാരിദ്ര്യത്തിൽനിന്നു നമുക്കു കരകയറുവാനുള്ള ആ സുരക്ഷിതമാൎഗ്ഗം—നമ്മുടെ അഭ്യസ്തവിദ്യരായ യുവജനങ്ങൾ അവരുടെ ഗ്രാമങ്ങളിലേയ്ക്കു മടങ്ങി ഗ്രാമോദ്ധാരണജോലികളിൽ പ്രവത്തിച്ചു തുടങ്ങുകയാകുന്നു. യഥാത്ഥം പറകയാണെങ്കിൽ, ഇന്നത്തെ നമ്മുടെ പരിതസ്ഥിതികളെപ്പററി നാം അവഗാഢമായി പരി

ചിന്തനം ചെയ്യുകയാണെങ്കിൽ, പ്രതിദിനം ക്ലേശവും, ദുസ്സഹവുമായിത്തീൎന്നുകൊണ്ടിരിക്കുന്ന ഇന്നത്തെ അഭ്യസ്തവിദ്യരുടെ തൊഴിലില്ലായ്മ ഗ്രാമോദ്ധാരണപ്രവൎത്തനങ്ങൾക്ക ശക്തിയായ ഒരു പ്രചോദനം നല്കുന്നുണ്ടെന്നു്, ഒരു ആഹ്വാനകാഹളം മുഴക്കുന്നുണ്ടെന്നു്, നിശ്ചയമായും നമുക്ക ഗ്രഹിക്കുവാൻ കഴിയുന്നതാണു്.

## BIBLIOGRAPHY.


1. M. B. Ahmad: *The Problem of Rural Uplift in India.*
2. Report of the Director of Industries (Madras) on "*The Educated Jobless*", 1938.
3. Report of the Cochin Education Department. (1937—38)
4. Report of the Travancore Education Department. (1937—38)
5. *Indian Year Book.* 1936—37. Times of India Press, Bombay.
6. Malayala Manorama, 22nd January 1936.
7. *The Hindu,* September 3, 1939.
8. *The I. L. O. Year Book. 1938-39.* International Labour Office, Geneva.

## ഗ്രാമീണൻ എങ്ങിനെ ദാരിദ്ര്യവിധേയനായി?

ഈ വിഷയം വിസ്തൃതമായ ഒരു അദ്ധ്യായത്താലല്ല, വിപുലമായ ഒരു പ്രത്യേകഗ്രന്ഥത്താൽത്തന്നെ വിശദീകരിക്കേണ്ട ഒന്നാണ്. എങ്കിലും, ഗ്രാമോദ്ധാരണത്തെപ്പററി പ്രതിപാദനം നടത്തുന്ന ഈ ഗ്രന്ഥത്തിൽ ഗ്രാമീണൻ ദാരിദ്ര്യവിധേയനായതു് എങ്ങിനെ എന്ന പ്രശ്നത്തെപ്പററി ഏററവും സംക്ഷിപ്തമായിട്ടെങ്കിലും ഒരു പരിചിന്തനം ചെയ്യുന്നതു് വിഷയത്തിൻെറ വിശദീകരണത്തെ കൂടുതൽ സഹായിക്കുന്നതായിരിക്കും.

ഗ്രാമീണജനാവലിയിൽ 66 ശതമാനവും കൃഷിയെ ആശ്രയിച്ചു ജീവിക്കുന്നവരാണെന്നു് ഇതിനു മുമ്പു് ഞാൻ സമർത്ഥിച്ചിട്ടുണ്ട്. അവരിൽ ഒരു വലിയ ശതമാനം, അതായതു് ഇൻഡ്യയിൽ ആകെയുള്ള ജനസംഖ്യയുടെ ഏഴിൽ രണ്ടുഭാഗം ജനത, കൃഷിനിലങ്ങൾ സ്വന്തമായില്ലാത്ത കർഷകത്തൊഴിലാളികളാണെന്നും നാം കണ്ടു.

ഗ്രാമീണഭാരതത്തിലെ ഒരു വലിയ ജനവിഭാഗം സ്വകാര്യസ്വത്തുക്കൾ സ്വന്തമായില്ലാത്തതുമൂലം നിത്യദാരിദ്ര്യദുഃഖം അനുഭവിക്കുന്നവരാണ്. സ്വന്തമായി ഇന്നു് കൃഷിനിലങ്ങൾ ഇല്ലാത്ത അവരിൽ ഒരു വലിയ വിഭാഗത്തിനും ഒരു കാലത്തു് സ്വന്തമായി കാർഷികനിലങ്ങൾ ഉണ്ടായിരുന്നു. എന്നാൽ അവരിൽ ഒരു വലിയ ശതമാനവും ഋണബാദ്ധ്യതയ്ക്കു വിധേയരായിത്തീരുകയും, അവരേക്കാൾ ശക്തിമാന്മാരും, ധനികന്മാരുമായ ഉത്തമർണ്ണന്മാരുടെ

മുട്ടനത്തിന് ഇരയായിത്തീരുകയും ചെയ്തുവരാണ്. കൃഷിയിൽനിന്നുള്ള ആദായക്കുറവ്, കാലാവസ്ഥയുടെ അസ്ഥിരത, അടുത്തടുത്തു തുടൎന്നുകൊണ്ടുണ്ടായ കൃഷിപ്പിഴ, കന്നുകാലിനാശം എന്നിവ കൎഷകൻെറ നട്ടെല്ലൊടിച്ചു. ഇവയ്ക്കു പുറമെ, സമ്പന്നരിൽനിന്നും പുതിയ ഗൃഹനിൎമ്മാണത്തിനും, വിവാഹാദി അടിയന്തിരങ്ങൾക്കും മററുമായി കടം വാങ്ങി ഋണബാദ്ധ്യതയിൽ മുങ്ങിനശിച്ച കൎഷകരുടെ സംഖ്യയും വിപുലമായ ഒന്നാണ്. തിരുവിതാംകൂറിലെ ചില ഗ്രാമങ്ങളിൽ ഗ്രാമീണർ വാങ്ങിയിട്ടുള്ള കടത്തിൻെറ 30 മുതൽ 50 വരെ ശതമാനം കല്യാണാവശ്യങ്ങൾക്കും, സ്വൎണ്ണാഭരണനിൎമ്മാണത്തിനും (സ്വൎണ്ണാഭരണനിൎമ്മാണത്തിന് സമസ്തലോകത്തിലും വെച്ച് ഏററവും അധികം സ്വൎണ്ണം ചിലവഴിക്കുന്ന ഏകരാജ്യം ഇൻഡ്യയാണെന്ന് ഒരു ഗ്രന്ഥകാരൻ പറയുന്നത് ഇത്തരുണത്തിൽ സ്മരണീയമാണ്.) ഇതരടിയന്തിരങ്ങൾക്കും മററുമായിട്ടാണെന്ന് ബാങ്കിംഗ് കമ്മററിയുടെ റിപ്പോൎട്ടിൽനിന്നു കാണാം. ഗ്രാമീണഭാരതത്തിലെ ഋണബാദ്ധ്യതയുടെ ആകത്തുക 900 കോടി ഉറുപ്പികയോളം വരുന്നുണ്ടെന്ന് ഡി. മെല്ലൊ എന്ന ഗ്രന്ഥകാരൻ അദ്ദേഹത്തിൻെറ "Problems of Rural Reconstruction" എന്ന ഗ്രന്ഥത്തിൽ (P. 25) സാക്ഷീകരിക്കുന്നുണ്ട്. കൃഷിക്കുപയോഗിക്കപ്പെടുന്ന സ്ഥലത്തിൻെറ വിസ്തീൎണ്ണം 22,80,000 ഏക്കറുള്ളതിൽ 20 ശതമാനംമാത്രമേ ജലസൌകൎയ്യമുള്ളതായുള്ളു എന്നതിൽ നിന്നുതന്നെ, ബാക്കി 80 ശതമാനം സ്ഥലങ്ങളും കാലാവസ്ഥയുടെ അപേക്ഷയുള്ളതാണെന്നു സിദ്ധിക്കുന്നുണ്ടല്ലൊ. ഇങ്ങിനെ ച

ചകൊല്ലങ്ങളിൽക്കൂടിയുള്ള, വിവിധ കാലാവസ്ഥകളിലും പല ആചാരദുരാചാരങ്ങളിലും കൂടിയുള്ള, കർഷകന്റെ പുരോഗമനം, അവന്റെ കാർഷികനിലങ്ങളെ അന്യാധീനമാക്കിത്തീർക്കമാത്രമല്ല, അവനെ ഋണബാദ്ധ്യതയിൽ മുക്കി, നിത്യദാരിദ്ര്യത്തിന്റെ ക്ലേശബന്ധങ്ങളിൽ പെടുത്തി ദുരിതമനുഭവിക്കുമാറാക്കിത്തീർക്കയും ചെയ്യുന്നു. ധനതത്വശാസ്ത്രവിദഗ്ദ്ധനായ പ്രൊഫസ്സർ പി. ജെ. തോമസ് അവർകളുടെ വാക്കുകളിൽ പറകയാണെങ്കിൽ, "കർഷകരിൽ ഭൂരിഭാഗവും ജനിക്കുന്നതും, ജീവിക്കുന്നതും, മരിക്കുന്നതും കടക്കാരായിട്ടാണ്; അതുമാത്രമല്ല, അവർ ഭാവിതലമുറകൾക്കു സമ്പാദിച്ചുവയ്ക്കുന്നതും കടംതന്നെയാണു്. കാരണം, നാട്ടുനടപ്പനുസരിച്ച് പൂർവ്വികനു് സ്വത്തുണ്ടെങ്കിലും ഇല്ലെങ്കിലും അയാളുടെ കടം വീട്ടേണ്ടതു് പിൻഗാമിയുടെ കടമയാണു്."

അകാലികമായ വർഷപാതം, കൂടെക്കൂടെ കന്നുകാലികൾക്കുണ്ടാകുന്ന മഹാമാരി, ഉല്പന്നങ്ങളുടെ അസ്ഥിരമായ നിലവാരം, ആഡംബരഭ്രമം, അമിതവ്യയം എന്നിത്യാദി കാരണങ്ങളാൽ കാർഷിക ഭൂസ്വത്തിന്റെ ഉടമാവകാശം കർഷകജനസാമാന്യത്തിൽനിന്നും കൈമാററം ചെയ്യപ്പെട്ടു. ഋണബാദ്ധ്യതയിൽനിന്നുയരുന്നതിലുള്ള അശ്രദ്ധ, ഉയരുവാൻവേണ്ട മാർഗ്ഗങ്ങളെപ്പററിയുള്ള അജ്ഞത, ഉന്നമനോപാധികളെ പ്രായോഗികമാക്കുവാനുള്ള അനാസ്ഥ, എന്നിങ്ങനെ മൂന്നു പ്രധാന കാരണങ്ങളാൽ കർഷകന്റേയും, അവനെ വലയംചെയ്തു നില്ക്കുന്ന ഗ്രാമീണജീവിതത്തിന്റേയും ഉൽക്കർഷത്തെ, ഉന്നമനത്തെ, പ്രതിരോധിച്ചു.

തൽഫലമായി കഷകൻെറ സ്വൈരജീവിതവിഹാരഭൂമിയായ ഗ്രാമപ്രദേശം, അവൻെറ സഹവർത്തികളായ ഗ്രാമീണർ, ഇന്നു നിത്യദാരിദ്ര്യത്തിൻേറയും നിസ്സഹായതത്തിൻേറയും കരകാണാസമുദ്രത്തിൽകിടന്നു നീന്തിത്തുടിക്കുന്നു!

നമുക്കൊന്നു ഗ്രാമപ്രദേശങ്ങളിലേക്കു കടന്നുചെല്ലാം. അവിടെ നാം കാണുന്നതു് എന്താണു്? ഫലസമൃദ്ധമായ കേരവൃക്ഷസമൂഹങ്ങളുടെ ശീതളച്ഛായയിൽ കാണുന്ന ആ ചെററക്കുടിലുകളും, വൃത്തിഹീനമായ ആ നിവാസകേന്ദ്രങ്ങളും, ആരുടേതാണു്? ദാരിദ്ര്യമൂർത്തികളായ നമ്മുടെ ഗ്രാമീണസഹോദരങ്ങളാണു് അവയിലെ ജീവികൾ! ഏതാനും കാലക്കഷ്ണങ്ങൾ കൂട്ടിച്ചേർത്തു്, ഏററവും അനാരോഗ്യകരമായ രീതിയിൽ, നിർമ്മിക്കപ്പെട്ട ആ ചെററക്കുടിലുകളിലാണു് പാവപ്പെട്ട ഗ്രാമീണൻെറ കുടുംബാംഗങ്ങൾ ജീവിക്കുന്നതു്! ആ ചെററക്കുടിലുകളിലെ നിവാസികളുടെ ജീവിതാവശ്യങ്ങൾ എങ്ങിനെ നിർവ്വഹിക്കപ്പെടുന്നു? ഈ വിഷയത്തെപ്പററി ചിന്തിക്കാതിരിക്കുകയാണുത്തമം! ഏതാനും നാറിക്കീറിയ തുണിക്കഷ്ണങ്ങൾ അല്ലാതെ നഗ്നത മറയ്ക്കുവാൻ യാതൊരു വസ്ത്രങ്ങളും ആ പാഴ്ക്കുടിലുകളിൽ നമുക്കു കണ്ടെത്തുവാൻ കഴിയുന്നതല്ല. നഗ്നമായ ദാരിദ്ര്യത്തിനു് ഏതെല്ലാം രീതിയിയിൽ കൂത്താട്ടങ്ങൾ നടത്തുവാൻ കഴിഞ്ഞിട്ടുണ്ടോ അവയുടെ എല്ലാം പൂർണ്ണമായ ചിത്രങ്ങളെ നമുക്കു് ആ കുടിലുകളിൽ കണ്ടെത്തുവാൻ കഴിയും. നഗ്നത മറയ്ക്കുവാൻ വസ്ത്രമില്ലാതെ, കുടിക്കുവാൻ കഞ്ഞിയില്ലാതെ, കിടക്കുവാൻ ശരിയായ കിടപ്പിടമില്ലാതെ, നരകിക്കുന്ന ആ ജനവിഭാഗം ദാരി

ദ്ര്യം വരുത്തിവെച്ച രോഗാദിക്ലേശങ്ങൾക്കു വിധേയരാണു്. 1935-ൽ ഇൻഡ്യയിൽ മൃതിയടഞ്ഞ 65,78,711 പേരിൽ 5ലക്ഷത്തിലധികംപേരും ദാരിദ്ര്യം സൃഷ്ടിച്ച ക്ഷയരോഗത്താൽ മരിക്കയാണുണ്ടായതെന്നും, ദാരിദ്ര്യവും, പട്ടിണിയും മൂലം ക്ഷയരോഗം ബാധിച്ചവരുടെ സംഖ്യ ഇന്നു് ഇൻഡ്യയിൽ 50ലക്ഷമാണെന്നും ഇൻഡ്യാവൈസ്രോയിയുടെ പത്നി ലിൻലിത്തോപ്രഭ്വി അവർകൾ അവരുടെ ക്ഷയരോഗനിവാരണഫണ്ടിനുവേണ്ടി പുറപ്പെടുവിച്ച ഒരഭ്യർത്ഥനയിൽ പറഞ്ഞിരുന്നു.

എന്നാൽ ഗ്രാമീണൻ അവൻെറ ദുരവസ്ഥയിൽ ക്ലേശിക്കുന്നില്ല. കാരണം, പ്രകൃതിവിഭവസമൃദ്ധമായ ഈ ലോകത്തിൽ ദാരിദ്ര്യം അനർഹമാണെന്നു്, പട്ടിണി അനാവശ്യകമാണെന്നു്, അവൻ അറിയുന്നില്ല. മാനവലക്ഷങ്ങൾ പട്ടിണികിടക്കുമ്പോൾ, ഒഴിഞ്ഞ ഉദരങ്ങളെ നിറയ്ക്കുവാൻ വേണ്ടി പ്രകൃതി സുലഭമായി നല്കുന്ന ഉല്പന്നങ്ങളെ, അവയുടെ വിലനിരക്കിനെ നിലനിറുത്തുവാൻ കുന്നുകുന്നായി അഗ്നിക്കിരയാക്കിത്തീർക്കുന്ന മുതലാളിത്വത്തിൻെറ ദുഷിച്ച മനോഭാവത്തെപ്പററി അവൻ അറിയുന്നില്ല. ഒരു നേരത്തെ കഞ്ഞിവെള്ളം പോലും ശരിക്കു കുടിക്കുവാനില്ലാതെ മാനവലക്ഷങ്ങൾ എരിപൊരികൊള്ളുമ്പോൾ, ഗോതമ്പു്, കാപ്പിക്കുരു, ഏത്തപ്പഴം, കൈതച്ചക്ക ആദിയായ ഭക്ഷ്യപദാർത്ഥങ്ങൾ സമുദ്രഗർഭത്തിൽ മുക്കിക്കളയപ്പെടുന്നു; എന്തിനു്? മുതലാളിലോകത്തിൻെറ ഹിതാനുസാരമുള്ള ഒരു വ്യാപാരനിരക്കിനെ നിലനിറുത്തിക്കൊണ്ടുപോകുവാൻ! ഈ അനീതി ഗ്രാമീണനു്

ദുർജ്ഞേയമാണ്! ദൈശ്യദൂരീകരണമോ പോകട്ടെ, തങ്ങളുടെ നഗ്നത മറയ്ക്കുവാൻ ഒരു നല്ല തുണിക്കഷ്ണംപോ ലും ലഭിക്കാതെ ദരിദ്രലക്ഷങ്ങളുടെ ഹൃദയങ്ങൾ വെന്തു നീറുമ്പോൾ, വസ്ത്രനിർമ്മാണത്തിനുപയോഗപ്പെടുത്തേ ണ്ട പരുത്തി കുന്നുകുന്നായിക്കൂട്ടി അഗ്നിക്കിരയാക്കപ്പെടു ന്നു. എന്തിന്? മുതലാളി ലോകത്തിന്റെ നിഷ്ഠുരമനഃ സ്ഥിതിയ്ക്കനുഗുണമായ ഒരു വിലനിരക്കിനെ നിലനിറു ത്തിക്കൊണ്ടു പോകുവാൻ! ഈ അധർമ്മം ഗ്രാമീണനു് സു ഗ്രഹമല്ല!

അനർഹമായ ദാരിദ്ര്യത്തിന്റെ ഭാരം വർദ്ധിപ്പിച്ചിരി ക്കുന്നു മേല്പറഞ്ഞ സാമ്പത്തികവശത്തെ നമുക്കു വിടുകത ന്നെ. നീതിനിഷ്ഠയിലും, ധർമ്മനിരതത്വത്തിലും, അധി ഷ്ഠിതമായ ഒരു സമൂലപരിവർത്തനത്താൽ മാത്രമേ ഇന്നു നിലവിലിരിക്കുന്ന സാമ്പത്തികമായ അനീതികളേയും, അധർമ്മങ്ങളേയും വിപാടനം ചെയ്യാൻ കഴികയുള്ളു. എ ന്നാൽ ആ സമൂലപരിവർത്തനം വന്നെത്തുന്ന കാലത്തേയും സ്വപ്നം കണ്ടുകൊണ്ടിരിക്കാതെ, നാം നമ്മെ വലയം ചെ യ്തിരിക്കുന്ന ദാരിദ്ര്യശൃംഖലകളെ തട്ടിത്തകർക്കുവാനും, ദാ രിദ്ര്യബന്ധത്തിൽനിന്നു് ഉത്ഥാനംചെയ്യുവാനും ശ്രമിക്ക യാണെങ്കിൽ നമുക്കു് സ്വയമായി ദാരിദ്ര്യവിമോചനം നേടുവാൻ സാധിക്കും. ആ ശ്രമത്തിലും അതിന്റെ പ്രവ ർത്തനത്തിലുമാണു് നമ്മുടെ ഗ്രാമീണക്ഷേത്രത്തിന്റെ മോക്ഷം സ്ഥിതിചെയ്യുന്നതു്.

പക്ഷെ, ആ ശ്രമം നാം വിചാരിക്കുന്ന രീതിയിൽ അത്ര വേഗം പ്രായോഗികപഥത്തിൽ കൊണ്ടുവരാവുന്ന

കുന്നല്ല. ശ്രീജിത് ഐ. ഡബ്ളിയു. മൂമൊ അദ്ദേഹ ത്തിന്റെ "Education and Village Improvement" എന്ന ഗ്രന്ഥത്തിൽ (p. 5) പറയുന്നു: "ക്ഷിപ്രസാധ്യമായ ഒരു പരിവർത്തനത്തിനു ഗ്രാമീണജനത എവിടെയും അസന്നദ്ധരാകുന്നു." ഗ്രാമീണന്റെ സമൂലപരിവർത്തനത്തെത്തന്നെ സാധിക്കുന്നതായ ഒരു സമൂലപരിവർത്തനവീക്ഷണംകൊണ്ടത്തെ നമുക്ക് ആദ്യമായി അങ്കുരിപ്പിക്കേണ്ടതുണ്ട്. ഗ്രാമീണന്ന് അവന്റെ തൊഴിൽ, വരുമാനം, കന്നുകാലികൾ, കുടുംബം, കാർഷികഭൂമി, അയൽനിവാസികൾ, ഗവമ്മേണ്ട് എന്നിവയോടെല്ലാം ഉള്ള വീക്ഷണ മനോഭാവാദികൾക്ക് ഒരു പരിവർത്തനത്തെ ആദ്യമായി നമുക്ക് സാധിക്കേണ്ടതുണ്ടെന്ന് പഞ്ചാബിലെ ഗ്രാമോദ്ധാരണ കമ്മീഷണരായിരുന്ന ശ്രീജിത് എഫ്. എൽ. ബ്രെയിൻ അവർകൾ പറയുന്നു. ഇന്നത്തെ പരിതസ്ഥിതികളിൽനിന്ന് ഏറ്റവും വിഭിന്നവും, ഉൽകൃഷ്ടവും, സാമ്പത്തിക ക്ഷേമത്തെ സാധിക്കുന്നതുമായ ഒരു ക്ഷേമപൂർണ്ണജീവിതത്തിലുള്ള ആസക്തിയെ ഗ്രാമീണനിൽ ഉല്പാദിപ്പിക്കയാണ് ഗ്രാമോദ്ധാരണ ശ്രമത്തിന്റെ അടിസ്ഥാനമായി നാം ചെയ്യേണ്ടതെന്ന് കാർഷിക റോയൽ കമ്മീഷന്റെ റിപ്പോർട്ടിൽ പറഞ്ഞിരിക്കുന്നു. റോയൽ കമ്മീഷൻ പ്രസ്തുത റിപ്പോർട്ടിൽ തുടൎന്നു പറയുന്നു: "ഗ്രാമീണന്റെ ആവശ്യങ്ങളിൽ അവനുള്ള ആസക്തിയെ തട്ടിയുണർത്തി, ആ ആവശ്യങ്ങളുടെ നിവൃത്തിയിൽ അവന്റെ കായിക മാനസിക ശക്തികളെ എപ്രകാരം പ്രയോഗക്ഷമമാക്കാം എന്ന് അവനെ മനസ്സിലാക്കുകയാണ് നാം

ചെയ്യേണ്ടതു്. ഒരു ഗ്രാമീണൻ അവൻെറ ഉന്നമനത്തിനു വേണ്ടിയുള്ള പ്രവൎത്തനങ്ങൾക്കു് മാൎഗ്ഗദൎശിത്വം ആരായു ന്നോൾ, ദാരിദ്ര്യബന്ധത്തിൽനിന്നു് ഉയരുവാനുള്ള ആകാംക്ഷയേക്കാൾ ഒരു ക്ഷേമജീവിതത്തിലെ സുഖസൌകൎയ്യാദികളെ സമ്പാദിക്കുവാനുള്ള പ്രതിപത്തിയാണു് അവനു് ഉയരുവാൻ കൂടുതൽ പ്രചോദനം നല്കുന്നതു്.''

ഗ്രാമീണഭാരതം ദാരിദ്ര്യത്തിൽ നിമഗ്നമായി. ആ ദുർദ്ദേവത അങ്ങനെ അതിനെ പൂൎണ്ണമായും കീഴടക്കിയതിനു മുമ്പു് ആൎയ്യാവൎത്തം സുഖക്ഷേമാദികൾക്കു കേളീയമായിരുന്നു എന്നു് വിശ്വസിക്കുന്നതിനു് ന്യായമായ തെളിവുകൾ ഉണ്ടു്. എന്നാൽ ഗ്രാമീണൻെറ സ്വയം വിനാശകമായ ജീവിതരീതിയും, നീതിരഹിതമായ സാമ്പത്തിക വ്യവസ്ഥിതിയും. ഒത്തൊരുമിച്ചു് അവനെ വിപൽഗൎത്തത്തിലേയ്ക്കു പിടിച്ചുതള്ളി. അവൻ ആ അന്ധ്യഗാധകൂപത്തിൽ മൂകനായി അന്ധനായി, ദീൎഘനിദ്രകൊള്ളുന്നു. അവനെ ആ നിസ്നിമേഷാവസ്ഥയിൽനിന്നു് തട്ടിയുണൎത്തി, ആ ദീൎഘനിദ്രയിൽനിന്നു വിളിച്ചുണൎത്തി, ജീവിതക്ഷേമസമ്പാദനത്തിനുവേണ്ടി പ്രചോദനം നല്കുവാൻ, അന്യരെ ആശ്രയിച്ചു തൊഴിലുകൾക്കായി അലഞ്ഞുതിരിയുന്ന അത്യസ്ഥഫിത്ത്വർ, അവരിൽത്തന്നെയുള്ള സ്വയം കഴിവുകളിൽ വിശ്വാസാൎപ്പണംചെയ്തുകൊണ്ടു്, മുന്നോട്ടിറങ്ങട്ടെ! ദാരിദ്ര്യാഗ്നിയിൽ കത്തിനീറിക്കൊണ്ടിരിക്കുന്ന ഗ്രാമീണർ അവരുടെ ദാരിദ്ര്യത്തെസംബന്ധിച്ചേടത്തോളം മൂകരാണു്. എന്നാൽ അവരുടെ ആ മൂകത്വം ഗ്രാമോദ്ധാരണത്തിനായുള്ള നിശ്ശബ്ദമായ ഒരു ആഹ്വാനത്തെ

അഭ്യസ്തവിദ്യനായ ആധുനികകേരളീയയുവാവിനു നല്കിക്കൊണ്ടിരിക്കുന്നുണ്ട്. സേവനത്തിനും, സ്വജീവിതവികസനത്തിനുമുള്ള സുവർണ്ണസന്ദർഭത്തെ നല്കുന്നതായി മൂകലക്ഷങ്ങളിൽനിന്നു പുറപ്പെടുന്ന, ആ സന്ദേശം—ഗ്രാമോദ്ധാരണത്തിനായി യുവജനങ്ങൾ—അഭ്യസ്തവിദ്യരായ യുവജനങ്ങൾ—മുന്നോട്ടിറങ്ങുവാൻ ക്ഷണിക്കുന്നു. കാരണം: ഗ്രാമോദ്ധാരണത്തിന്റെ പ്രവാചകനായ ശ്രീ. കെ. റ്റി. പോൾ അവർകൾ പറയുന്നതുപോലെ, "കർഷകരെ സംവഹിക്കുന്ന ഗ്രാമീണജനാവലി ഋണബാദ്ധ്യതയിലും പട്ടിണിയിലും കിടന്നുക്ലേശിക്കുന്നതു കാണുവാൻ മനസ്സാക്ഷിയുള്ള ദേശഭക്തന്മാർക്കു കഴിയുന്നതെങ്ങിനെ?"

## BIBLIOGRAPHY.


1. *Report of the Royal Commission on Agriculture in India.* Government Central Press.
2. Sri F. L. Brayne: *Better Villages.* Oxford University Press.
3. Professor P. J. Thomas: *Peasants' Debts.* (Malayalam).
4. *Indian Year Book. 1936-7.* Times of India Press, Bombay.
5. Wilcox, O. W. *Reshaping Agriculture.*
6. J. W. Moomaw: *Education and Village Improvements.* Oxford University Press.

7. H. E. The Marchioness of Linlithgow's special message in connection with her appeal—for the King-Emperor's Anti-Tuberculosis Fund.
8. Sri K. T. Paul: Address before the Rural Life Conference, Coimbatore, December 1928.

## അദ്ധ്യായം അഞ്ചു്

# ഗ്രാമോദ്ധാരണനേതൃത്വം വഹിക്കേണ്ടവർ

ഗ്രാമീണഭാരതത്തിലെ ദാരിദ്ര്യദൂരീകരണം ഗ്രാമോദ്ധാരണത്താൽ സാധിക്കേണ്ടതിന്റെ ആവശ്യകതയേയും, ഗ്രാമോദ്ധാരണപ്രശ്നത്തിന്നുള്ള ഗൌരവത്തേയും പററി കഴിഞ്ഞ അദ്ധ്യായങ്ങളിൽ ഞാൻ പ്രതിപാദിച്ചു കഴിഞ്ഞു. ഈ അദ്ധ്യായത്തിൽ ഗ്രാമോദ്ധാരണത്തിന്റെ നേതൃത്വം വഹിക്കേണ്ടവർ ആരാണെന്നും, അവൎക്കുണ്ടായിരിക്കേണ്ട ഗുണഗണങ്ങൾ ഏവയെല്ലാം ആയിരിക്കേണമെന്നും ഉള്ള വിഷയത്തെപ്പററി സംക്ഷിപ്തമായി നമുക്കു് ഒന്നു പരിചിന്തനം ചെയ്യാം.

ഗ്രാമോദ്ധാരണവേലകൾ അതാതു രാജ്യങ്ങളിലെ ഗവൎമ്മെണ്ടുകളാണു് ചെയ്യേണ്ടതു് എന്ന തെററായ ഒരു ധാരണ പലരിലും കടന്നുകൂടിയിട്ടുണ്ടു്. ഓരോ രാജ്യത്തിലേയും ഗ്രാമീണരുടെ ആവശ്യങ്ങളേയും, അവകാശങ്ങളേയും സ്ഥാപിച്ചുകൊടുക്കേണ്ടതു് അതാതു രാജ്യങ്ങളിലെ ഗവൎമ്മെണ്ടുകളുടെ ചുമതലയാണെന്നു വിചാരിക്കുന്നവരാണു് നമ്മിൽ അധികംപേരും. തങ്ങളുടെ ഭരണത്തിലേല്പിക്കപ്പെട്ടിരിക്കുന്ന ഗ്രാമീണരുടെ ആവശ്യങ്ങളേയും അവകാശങ്ങളേയും സാധിച്ചും സ്ഥാപിച്ചും കൊടുക്കുവാനോ, അവയെ സ്ഥാപിച്ചുകിട്ടുന്നതിനു പൎയ്യാപ്തമായ പരിതസ്ഥിതികളെയുളവാക്കിത്തീൎക്കുവാനോ ഗ്രാമീണരെ ഭരിക്കുന്ന ഗവൎമ്മേണ്ടുകൾ ഉത്തരവാദപ്പെട്ടവരാണെങ്കിലും ഗ്രാമീണരെ ഉയൎത്തുവാനുള്ള, മുഴുവൻ ഉത്തരവാദി

ത്വവും ഗവണ്മേണ്ടുകളുടെ തലയിൽ കെട്ടിവയ്ക്കുന്നതു് ഉദ്ധാരണത്തെ നിഷ്പ്രയാസം സാധിക്കുന്ന ഒരു ഉപാധിയായി എനിക്കു തോന്നുന്നില്ല. ഗ്രാമീണരെ ഉയൎത്തുവാനുള്ള ഉപാധികളെ ഗ്രാമീണരായ നാംതന്നെ കണ്ടെത്തി, അവയെ സ്വീകരിക്കയും, നമ്മുടെ ഉദ്ധാരണത്തെ നിഷ്പ്രയാസം സാധിക്കുന്നതിന്നു നമ്മെ ഭരിക്കുന്ന ഭരണാധികൃതരുടെ സഹായസഹകരണങ്ങൾ അത്യന്താപേക്ഷിതമാണെന്നു കാണുന്ന സന്ദർഭത്തിൽ ഗവണ്മേണ്ടുകളെ സമീപിച്ചു് നമ്മുടെ ആവശ്യങ്ങളെ അവരെ അറിയിക്കയും ചെയ്താൽ, നമുക്കു നമ്മുടെ ഗ്രാമങ്ങളുടെ ഉദ്ധാരണം നിഷ്പ്രയാസം സാധിക്കാവുന്നതാണു്. പഞ്ചാബിൽതന്നെ 35,000 ഗ്രാമങ്ങളാണുള്ളതു്. ആ ഗ്രാമങ്ങൾ ഓരോന്നും പഞ്ചാബ് ഗവണ്മേണ്ടു് സ്വയം ഉദ്ധരിക്കാമെന്നു് വിചാരിക്കയാണെങ്കിൽ ഗവണ്മേണ്ടിന്റെ ഭണ്ഡാരം ശൂന്യമാകുമെന്നല്ലാതെ ആ ഗ്രാമങ്ങളെ പറയത്തക്കവണ്ണം ഉദ്ധരിക്കുവാൻ പ്രസ്തുത ഗവണ്മേണ്ടിന്നു സാധിച്ചു എന്നു വരുന്നതല്ല. ഒരു കൊച്ചുരാജ്യംമാത്രമായ കൊച്ചിയിൽ 275 ഗ്രാമങ്ങളാണുള്ളതു്. ആ ഗ്രാമങ്ങൾ ഓരോന്നിന്റേയും ഓരോ ആവശ്യങ്ങളേയും കൊച്ചിഗവണ്മേണ്ടു് നേരിട്ടു ചെയ്യുക എന്നുവന്നാൽ, ആ ഗവണ്മേണ്ടിന്റെ ഭണ്ഡാരസ്ഥിതി എത്രതന്നെ നന്നായിരുന്നാലും, അതു് ഒരു വാരത്തിന്നകം വററിപ്പോകുമെന്നു് ഒരു പ്രസംഗകൻ പ്രസ്താവിച്ചതായി ഞാൻ ഇത്തരുണത്തിൽ ഓൎക്കുന്നു.

അതുകൊണ്ടു്, ഗ്രാമോദ്ധാരണശ്രമങ്ങൾക്കുവേണ്ടി നേതൃത്വം വഹിക്കുവാനുള്ള ചുമതല നാം ഗവണ്മേണ്ടുക

ളുടെ ചുമലിലല്ല വെച്ചുകെട്ടേണ്ടതെന്നും, ഗ്രാമീണാഭ്യുന്നതോദ്ധാരണ നേതൃത്വം അതാതു ഗ്രാമങ്ങളിലെ ജനങ്ങൾതന്നെ ഏറ്റെടുക്കുകയാണ് ഗ്രാമോദ്ധാരണത്തിന്റെ നിഷ്പ്രയാസം സാധിക്കുവാനുള്ള എളുപ്പവും നിശ്ചിതവുമായ മാർഗ്ഗമെന്നും, ഗ്രാമീണജനാവലി മനസ്സിലാക്കേണ്ടതായുണ്ട്. നമ്മെ ഭരിക്കുന്ന ഗവർമ്മെണ്ടുകൾക്ക് ഗ്രാമോദ്ധാരണം സംബന്ധിച്ച് ചെയ്യാനുള്ളത്, ഗ്രാമോദ്ധാരണം സുസാധ്യമാക്കുന്ന പരിതസ്ഥിതികളെ സൃഷ്ടിക്കയും തദുദ്ധാരണത്തിൽ നമുക്കുവേണ്ട പ്രോത്സാഹനങ്ങൾ നല്കിക്കൊണ്ട്, നമുക്കാവശ്യമായ സഹായസഹകരണങ്ങൾ ചെയ്തുതരികയുമാണ്. അങ്ങിനെ, ഗ്രാമോദ്ധാരണത്തിനുള്ള നേതൃത്വം വഹിക്കുവാനുള്ള ചുമതല നമ്മെ ഭരിക്കുന്ന ഗവർമ്മെണ്ടുകൾക്കല്ല എന്നു നാം മനസ്സിലാക്കുമ്പോൾ, ആ നേതൃത്വം വഹിക്കേണ്ടതാരെന്ന ചോദ്യം സ്വയം സംജാതമാകുന്നു. അതിനുള്ള സമാധാനം, ആ നേതൃത്വം വഹിക്കേണ്ടവർ, ആ നേതൃത്വം വഹിക്കുവാൻ ഉത്തരവാദപ്പെട്ടവർ, ഓരോ ഗ്രാമത്തിലേയും അഭ്യസ്തവിദ്യരായ യുവാക്കളാണ് എന്നു മാത്രമാണ്. കൊച്ചിയിലെ ഗ്രാമോദ്ധാരണമന്ത്രിയായിരുന്ന ബ. ഡോക്ടർ എ. ആർ. മേനോൻ അവർകളുടെ ഭാഷയിൽ പറകയാണെങ്കിൽ, "ഗ്രാമോദ്ധാരണത്തിനായുള്ള ഏതുശ്രമത്തിന്റെയും പ്രധാനമായ ഉത്തരവാദിത്വം ജനാവലിയിൽത്തന്നെ നിക്ഷിപ്തമായിരിക്കുന്നു. ഗവർമ്മെണ്ടിന് ജനാവലിയുടെ സമീപം നിന്നുകൊണ്ട് അവരുടെ കഴിവുകൾക്കനുസൃതമായി നിർദ്ദേശങ്ങൾ നല്കുവാനും, ധാർമ്മിക

മായും ധനപരമായും മററും അത്യാവശ്യമായ സഹായ ങ്ങളും നല്കുവാനും മാത്രമേ കഴികയുള്ളു. ഗ്രാമോദ്ധാരണ പരിശ്രമങ്ങളുടെയും പ്രവത്തനങ്ങളുടെയും പ്രധാനമായ ഉത്തരവാദിത്വം വഹിക്കേണ്ടതു് നമ്മുടെ നാട്ടിലെ ബുദ്ധിമാന്മാരും, ദേശാഭിമാനികളും, അഭ്യസ്തവിദ്യരുമായ യുവജനങ്ങളാകുന്നു."

എന്നാൽ ഓരോ ഗ്രാമത്തിലേയും അഭ്യസ്തവിദ്യരായ യുവജനങ്ങൾക്കു് ഗ്രാമോദ്ധാരണത്തിനായുള്ള നേതൃത്വം വഹിക്കുവാനുള്ള യോഗ്യതകൾ ഉണ്ടോ എന്നൊരു ചോദ്യം ചിന്താർഹമായ ഒന്നാണു്. ഇതേവരെ അഭ്യസ്തവിദ്യരായ നമ്മുടെ യുവജനങ്ങൾക്കു് ഗ്രാമോദ്ധാരണത്തെപ്പററി പറയത്തക്ക യാതൊരു വിദ്യാഭ്യാസവും അവരുടെ വിദ്യാഭ്യാസകാലങ്ങളിൽ ലബ്ധമായിട്ടില്ല എന്നതു് ശോചനീയമായ ഒരു യഥാത്ഥമാണു്. ഗ്രാമങ്ങളിൽനിന്നു വരുന്ന അവക്കു്, ഗ്രാമങ്ങളിലേയ്ക്കു് മടങ്ങിപ്പോയി തങ്ങളുടെ ഗ്രാമങ്ങളെ ഉദ്ധരിക്കുവാൻ പര്യാപ്തമായ യാതൊരു ഗ്രാമീണപ്രശ്നങ്ങൾക്കും ഇന്നത്തെ വിദ്യാഭ്യാസപാഠ്യപദ്ധതിയിൽ പ്രാധാന്യം കിട്ടിയിട്ടില്ല.

ഗ്രാമോദ്ധാരണത്തിൻെറ നേതൃത്വം വഹിക്കുന്നതിനു് അഭ്യസ്തവിദ്യരായ ആധുനികയുവജനങ്ങൾക്കാണു് കടമയും, ഉത്തരവാദിത്വവും എന്നു സമ്മതിക്കുന്നതോടുകൂടി, ആ ഗ്രാമോദ്ധാരണ നേതൃത്വം വഹിക്കുന്നതിനു് അവർ കരസ്ഥമാക്കിയിരിക്കുന്ന വിദ്യാഭ്യാസത്തിനു പുറമെ, ഗ്രാമോദ്ധാരണപരമായി പൂണ്ണമായ ഒരു പരിശീലനവും പരിശിക്ഷണവും അവക്കു് ഇന്നു് കരസ്ഥമാക്കേണ്ടതുണ്ടു്

ന്ന് തുറന്നു പറയേണ്ടിയിരിക്കുന്നു. ഗ്രാമോദ്ധാരണവിഷയം വിഷമരഹിതമായ ഒന്നാണെന്ന് വിചാരിക്കുന്ന ആധുനികവിദ്യരിൽ ചിലരെ എനിക്കറിയാം. നല്ല മുട്ടകൾ ധാരാളമായിടുന്ന കുറെ നല്ല കോഴികളെ വളർത്തുക; കന്നുകാലികൃഷി പരിപുഷ്ടമാക്കിത്തീർക്കുക; തേനീച്ചകൃഷിയിൽ ഏർപ്പെടുക;—ഇവയാണ് ഗ്രാമോദ്ധാരണം എന്ന് വിചാരിക്കുന്നവരുണ്ട്. എന്നാൽ ഇവയൊന്നുമല്ല ഗ്രാമോദ്ധാരണമെന്നും, ഗ്രാമോദ്ധാരണപ്രസ്ഥാനത്തിലെ രണ്ടു മൂന്നു വിഷയങ്ങൾ മാത്രമാണ് ഇവയെന്നും ഉള്ളതാണു യഥാർത്ഥം.

ഗ്രാമോദ്ധാരണത്തിന്റെ താത്വികവശത്തെപ്പററിയുള്ള ഒരു പരിചിന്തനമല്ല ഈ അദ്ധ്യായത്തിലെ പ്രതിപാദ്യ വിഷയം. ഗ്രാമോദ്ധാരണത്തിന്റെ നേതൃത്വം വഹിക്കേണ്ടതു് ആരെന്ന് പറഞ്ഞുകഴിഞ്ഞു. ഇനി ആ നേതാക്കന്മാർക്കുണ്ടായിരിക്കേണ്ട ഗുണഗണങ്ങൾ എന്തെന്നു നോക്കാം. ഗ്രാമോദ്ധാരണത്തിൽ നേതൃത്വം വഹിക്കുവാൻ പുറപ്പെടുന്ന നായകനിൽ താഴെ പറയുന്ന പത്തു പ്രധാന ഗുണങ്ങൾ പ്രകടമായി പ്രകാശിക്കേണ്ടതാകുന്നു.

1. പ്രസ്ഥാനത്തോട് അനുകമ്പയും അനുഭാവവും പ്രദർശിപ്പിക്കുന്ന ഒരു അനുയായി സംഘത്തിന് ഉത്തേജകമായ പ്രചോദനം നല്കുവാൻ വേണ്ട സാമർത്ഥ്യമുണ്ടായിരിക്കണം.

2. സ്ഥിതിഗതികളെപ്പററി പൂർണ്ണമായ ജ്ഞാനവും, അഭിമുഖീകരിക്കുവാനുള്ള പ്രശ്നത്തെപ്പററി വിശദവും വ്യക്തവുമായ ധാരണയും ഉണ്ടായിരിക്കണം.

3. സ്ഥിതിഗതികളോട് അനുകമ്പയും, സത്യനിഷ്ഠയും, ഭക്തിയും ഉണ്ടായിരിക്കണം.

4. പ്രശ്നങ്ങളെ ധീരധീരം അഭിമുഖീകരിച്ചുകൊണ്ട് അവയുടെ വൈഷമ്യങ്ങളെ ലഘൂകരിക്കുവാനും തത്വങ്ങളെ പ്രായോഗികപദ്ധതിയിൽ കൊണ്ടുവരുവാനുമുള്ള കർമ്മവിദഗ്ദ്ധത ഉണ്ടായിരിക്കണം.

5. വിവിധസംഘങ്ങളെ സംയോജിപ്പിക്കുവാനുള്ള പാടവവും, അവയുടെ ഉപദേഷ്ടാവും പദ്ധതികളുടെ രൂപവൽക്കരണകർത്താവും ആയിരിക്കുവാനുള്ള സാമർത്ഥ്യവും, ഉണ്ടായിരിക്കണം.

6. പ്രസ്ഥാനങ്ങളുടെ മൂലസൂത്രധാരനായിരിക്കുവാനും,സംഘടനയെ സാധിക്കുവാനും പ്രാപ്തിയുള്ളവനും, വ്യക്തിപരമായ കുററങ്ങൾക്കും കുറവുകൾക്കും അതീതനായി വർത്തിക്കുന്നവനും ആയിരിക്കണം.

7. സംഘങ്ങളുടെ വികാരങ്ങളേയും ധാർമ്മികവശങ്ങളെയുംപററി പരിചിന്തനംചെയ്യാൻ ശക്തനും, വേണ്ടിവന്നാൽ അവരണ്ടിനും ചില വ്യതിയാനങ്ങൾ വരുത്തുവാൻ കഴിവുള്ളവനും, ആയിരിക്കണം.

8. പ്രസ്ഥാനങ്ങളെ പ്രായോഗികമാക്കുവാനുള്ള ശക്തിയുണ്ടായിരിക്കണം.

9. ഒരു നേതാവിനു വേണ്ട കർമ്മസന്നദ്ധതയുള്ളവനായിരിക്കണം.

10. ഉദ്ദിഷ്ടലക്ഷ്യപ്രാപ്തിയിലുള്ള ദൃഢമായ വിശ്വാസം ഉണ്ടായിരിക്കണം.

താഴെ കുറിക്കുന്നവ ഒരു യഥാർത്ഥ നേതാവിന് ആവശ്യം ഉണ്ടായിരിക്കേണ്ട ഗുണഗണങ്ങളായി പരിഗണിക്കപ്പെട്ടുപോരുന്നു. ലളിതമായ ജീവിതരീതി, പരമാർത്ഥത, ആത്മനിയന്ത്രണം, സേവാസന്നദ്ധത, "കോമൺസെൻസ്" അഥവാ സാമാന്യബുദ്ധിയുടെ പ്രകടമായ വിലാസം, മനോനിശ്ചയങ്ങൾ ചെയ്യാനുള്ള ശക്തി, നീതിനിഷ്ഠ, ശുഷ്കാന്തി, നയവിശേഷം, ധൈര്യം, ഭക്തി, സഹനശക്തി, സത്യസന്ധത, ആത്മാഭിമാനം എന്നിവ ഒരു നേതാവിന് ഒഴിച്ചുവെക്കുവാൻ നിവൃത്തിയില്ലാത്ത ഗുണങ്ങളാണ്. ഈ ഗുണങ്ങളുടെ സമഗ്രതയിൽ അടിസ്ഥാനപ്പെട്ടിരിക്കുന്നു ഒരു നേതാവിൻെറ വിജയം. ഈ ഗുണങ്ങളിൽ ഗ്രാമീണൻെറ ദൈനംദിനജീവിതത്തോട് ഗാഢബന്ധമുള്ള ചിലതിൻെറ ഒരു ചുരുങ്ങിയ പ്രതിപാദനം ആവശ്യമാണെന്ന് എനിക്കു തോന്നുന്നു.

ഗ്രാമീണൻെറ സമാകർഷിക്കുവാൻ ഗ്രാമോദ്ധാരണത്തിനായി ശ്രമിക്കുന്ന നേതാവിൽ അത്യന്താപേക്ഷിതമായി പ്രകാശിക്കേണ്ട ഒരു ഗുണം ലളിതജീവിതമാകുന്നു എന്ന് ഗ്രാമോദ്ധാരണത്തെ സ്വജീവിതോദ്ദേശമായി, സ്വജീവിതത്തിൻെറ സന്ദേശമായി സ്വീകരിച്ച ശ്രീജിത് ബ്രൈൻസർ ഡി. ഹാച്ച് അവർകൾ പറയുന്നു. കുബേരസ്ഥിതിയിൽ ഇരുന്നിരുന്ന പല കുടുംബങ്ങളും നശിച്ച് വെണ്ണീറാകുവാൻ ഇടയായിട്ടുള്ളത് നിരർത്ഥകങ്ങളായ ആചാരങ്ങളുടേയും, മാമൂലുകളുടേയുംപുറകെ പരക്കംപാഞ്ഞുകൊണ്ട്, ആഡംബരത്തിൽ നിമഗ്നമായി ജീവിച്ചതിൻെറ ഫലം മാത്രമാണെന്ന് മനസ്സിലാക്കുവാനുള്ള ത്രാണി ഗ്രാ

മീണരിൽ എല്ലാവക്കമുണ്ടായെന്നു വരുന്നതല്ല. അതി നാൽ അനാഡംബരമായ ഒരു ലഘുജീവിതത്താൽ, ലളി തജീവിതത്താൽ, സുന്ദരമായ സുഖവൃത്തി നയിക്കുവാൻ സാധിക്കുമെന്നു് ഗ്രാമീണനെ ഉൽബോധിപ്പിക്കേണമെ ങ്കിൽ ഗ്രാമീണനെ നയിക്കുവാൻ പുറപ്പെട്ടുന്ന ആ നേതാ വുതന്നെ ലഘുജീവിതത്തിൻെറ, ലളിത ജീവിതത്തി ൻെറ, അനാഡംബരജീവിതത്തിൻെറ ഒരുത്തമമാതൃക യായിരിക്കേണ്ടതാണു്. നേതാവിൻെറ അഭിലഷണീയ മായ, ആദരണീയമായ ജീവിതമാതൃകയാണു് ഗ്രാമീണ നെസമാകഷിക്കുന്ന പ്രഥമവും പ്രധാനവുമായ ഘടകം.

ശുഭാപ്തിയാണു് ഗ്രാമോദ്ധാരണനേതൃത്വം വഹി ക്കുന്ന ആളിൽ രണ്ടാമതായി പ്രകാശിക്കേണ്ടതു്. അജ്ഞ തസൃഷ്ടിക്കുന്ന അന്ധകാരത്തിൽ അലസരായി, അശരണ രായി ജീവിതം നയിച്ചുകൊണ്ടുപോകുന്ന ഗ്രാമീണനെ അവൻെറ ആ ദീഘനിദ്രയിൽനിന്നും തട്ടിയുണത്തി, ദാ രിദ്ര്യബന്ധമുക്തിപ്രാപ്തിക്കായി അവനെ പ്രേരിപ്പിക്കു വാൻ അതിന്നു പുറപ്പെട്ടിരിക്കുന്ന ആളിൻെറ ശുഭാപ്തി വളരെ പ്രാധാന്യം അഹിക്കുന്ന രണ്ടാമത്തെ ഘടകമാകു ന്നു. അലസത, അശരണത്വം ഇവ രണ്ടും ചില ശരീര രോഗങ്ങളെപ്പോലെ സാംക്രമികസ്വഭാവത്തോടുകൂടിയ താണെന്നു് മനഃശാസ്ത്രജ്ഞന്മാർ പറയുന്നു. അവയെ ദൂരീ കരിക്കുവാൻ ഏററവും പ്രയോഗക്ഷമമായ ഒരു പ്രതിവി ധി ഉത്സാഹഭരിതനായ ഒരു വ്യക്തിയുടെ, ഒരു നേതാവി ൻെറ ചൈതന്യയുക്തമായ സമ്പക്കവും നേതൃത്വവുമാ ണു്. ദീഘകാലമായി ഗാഢനിദ്രയിൽ പെട്ടിരിക്കുന്ന ഗ്രാ

മീണനെ അതിൽനിന്നുണർത്തി, അവനു് ഉദ്ധാരണപരമായ ഒരു പ്രചോദനം നല്കുന്നതിന്നു് നേതാവിൻെറ പ്രേരകശക്തിയ്ക്കു്, ശുഷ്കാന്തിയ്ക്കു് ഉത്സാഹത്തിനു് നിസ്സീമമായ ചൈതന്യമുണ്ടു്.

നിരന്തരമായ പരിശ്രമശീലമാണു് നേതാവിനുണ്ടായിരിക്കേണ്ട മറെറാരു പ്രധാന ഗുണം. മൃതിയടഞ്ഞ പ്രസ്ഥാനങ്ങളുടെ സംഖ്യയിൽ ഇൻഡ്യയാണു് അഖിലലോകപ്രാധാന്യമർഹിക്കുന്നതെന്നു് പ്രസിദ്ധനായ ഒരു ഗ്രന്ഥകാരൻ പറയുന്നു. നമ്മുടെയിടയിൽ പുതുമഴയ്ക്കു് പൊടിയ്ക്കുന്ന തകരപോലെ ആവിർഭവിക്കയും ക്ഷണത്തിൽ മൃതിയടയുകയും ചെയ്യുന്ന പ്രസ്ഥാനങ്ങളാണു് ഇങ്ങിനെ ഒരു അഭിപ്രായം രേഖപ്പെടുത്തുവാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതെന്നതിൽ രണ്ടു പക്ഷമില്ല. ഒരു യോഗം വിളിച്ചുകൂട്ടുവാനോ, ഒരു സംഘടനയുണ്ടാക്കുവാനോ, ഒരു പ്രസ്ഥാനം സമാരംഭിക്കുവാനോ നമുക്കു് അധിക സമയം വേണ്ടതില്ല. എന്നാൽ നിരന്തരമായ പരിശ്രമം ഒന്നുകൊണ്ടു മാത്രമേ ആ പ്രസ്ഥാനങ്ങളെ അഭംഗമായി നിലനിറുത്തിക്കൊണ്ടുപോകുവാൻ നമുക്കു സാധിക്കയുള്ളു. ഗ്രാമോദ്ധാരണ പരിശ്രമത്തിൻെറ സുനിശ്ചിതമായ വിജയത്തിനു് ഏത്തൽ നേതാക്കന്മാരുടെ നിരന്തരമായ പരിശ്രമം അപരിത്യാജ്യമായ ഒരു ഘടകമാണു്.

ഗ്രാമോദ്ധാരണപ്രസ്ഥാനനേതാവിന്നു് ഒഴിച്ചുകൂട്ടുവാൻ പാടില്ലാത്ത ഒരു ഗുണമാണു് വിശ്വാസം. ആ വിശ്വാസത്തെ മൂന്നിനമായി വിഭജിക്കാം: 1. അയാൾക്കു് അയാളോടുതന്നെയുള്ള വിശ്വാസം അഥവാ ആത്മവിശ്വാ

ണം 2. തന്റെ അനുയായി സംഘത്തിൽ അദ്ദേഹത്തി ലുള്ള ദൃഢവിശ്വാസം 3. അദ്ദേഹം ഏതൊരു ലക്ഷ്യപ്രാപ്തിയെ ഉന്നുന്നുവോ, ആ ലക്ഷ്യപ്രാപ്തിക്കായുള്ള പരിശ്രമത്തിലുള്ള ഫലാപ്തിവിശ്വാസം. ദാരിദ്ര്യമൂർത്തികളുടെ വിഹാരരംഗമായ ഗ്രാമീണപ്രദേശങ്ങളിലെ നിവാസികളിൽ നഗ്നമായി നടമാടുന്ന അശരണമനോഭാവത്തിന്റെ കാഠിന്യമനുസരിച്ച്, ഗ്രാമീണപുനരുദ്ധാരണത്തിനിറങ്ങുന്ന നേതാവിന് തന്റെ ആത്മവിശ്വാസത്തിലുള്ള മാററ് കൂടിയിരിക്കേണ്ടതാണ്. സ്വന്തം കഴിവുകളിൽ അഭംഗവും അചഞ്ചലവുമായ വിശ്വാസം നേതാവിനുണ്ടായിരുന്നെങ്കിൽ മാത്രമേ, ഒരു ക്ഷേമജീവിതം എന്നോ ലക്ഷ്യമായി നിരോധിക്കപ്പെട്ടിരിക്കുന്നവരാണ് തങ്ങൾ എന്ന് സ്വന്തം ജീവിതാനുഭവങ്ങളെ അടിസ്ഥാനമാക്കി വിശ്വസിക്കയും, തന്മൂലം സ്വന്തം കഴിവുകളിൽത്തന്നെ വിശ്വാസമില്ലാത്തവരായി, അശരണരായി, ജീവിക്കയും ചെയ്യുന്ന ഗ്രാമീണജനാവലിയെ, ആത്മവിശ്വാസത്തിന്റെ ഉജ്ജ്വലദീപ്തിപൂരത്തിലേയ്ക്ക് ആനയിക്കുവാൻ കഴികയുള്ളൂ. ലക്ഷ്യപ്രാപ്തിക്കായുള്ള പ്രസ്ഥാനത്തിലുള്ള ദൃഢവിശ്വാസം, നിരന്തരമായി, അഭംഗമായി, പരിശ്രമിക്കുന്ന ഒരു ശീലത്തിന് നമ്മുടെ ഹൃദയങ്ങളിൽ ശാശ്വതപ്രതിഷ്ഠ നല്കുന്നു. ആ അഭംഗമായ ആത്മവിശ്വാസചൈതന്യവും, പരിശ്രമശീലവും, നാം നയിക്കുന്ന അനുയായി സംഘത്തിലേയ്ക്കും, നമ്മുടെ സഹപ്രവർത്തകരിലേയ്ക്കും പ്രവഹിക്കുന്നു; അവർക്ക് അതിശക്തമായ പ്രചോദനം നൽകുന്നു. "മനുഷ്യസ്വഭാവവും സാമൂഹ്യക്രമവും" എന്ന ത

ന്റെ ഗ്രന്ഥത്തിൽ കൂളി എന്ന സുപ്രസിദ്ധ ഗ്രന്ഥകാരൻ പറയുന്നത് സ്വതന്ത്രമായ ആത്മവിശ്വാസവും അഭംഗമായ പരിശ്രമശീലവും ഉള്ളവക്ക് അസാദ്ധ്യമായി ഒന്നുമില്ലെന്നാണ്.

അനുഭാവപൂൎണ്ണമായ ഒരു മനോഭാവമാണ് ഗ്രാമോദ്ധാരണ പ്രസ്ഥാനത്തിന്റെ നേതൃത്വം വഹിക്കുന്നവരിൽ പ്രകാശിക്കേണ്ട മറ്റൊരു പ്രധാനഗുണം. അതികഠിനമായ വിശപ്പ്, രോഗം, ശുചിയില്ലായ്മ, അശരണത്വം, ഘോരമായ നിരാശത എന്നിങ്ങനെ ദാരിദ്ര്യത്തിന്റെ നാനാമുഖമായ അവശതകൾ ആഞ്ഞടിച്ചിട്ട് കേവലം ശുഷ്കപ്രായമായിത്തീൎന്ന ഒരു ജീവിതരംഗമാണ് ഗ്രാമീണഗൃഹം. അവിടെ, അനുഭാവപൂൎണ്ണമായ ഒരു മനോഭാവത്തെ പ്രകാശിപ്പിച്ചുകൊണ്ട് ആ ദാരിദ്ര്യമൂൎത്തികളെ ഉദ്ധരിക്കുവാൻ നാം പുറപ്പെടുന്നില്ലെങ്കിൽ, നമ്മുടെ സൎവ്വശ്രമങ്ങളും പരാജയത്തിൽ പൎയ്യവസാനിക്കാതെ നിവൃത്തിയില്ല. ദയയും കാരുണ്യവും ഇല്ലെങ്കിൽ, ശരിയായ, ന്യായമായ, അനുഭാവമില്ലെങ്കിൽ, ദാരിദ്ര്യബന്ധത്തിൽനിന്ന് വിമുക്തി അരുളുവാനായി നാം അവരെ സമീപിക്കുമ്പോൾ അവർ നമ്മെ ശ്രവിച്ചില്ലെന്നും, സ്വാഗതം ചെയ്തില്ലെന്നും വരാം. ഈ പറഞ്ഞത് മനഃശാസ്ത്രത്തിന്റെ ഏററവും പ്രാഥമികമായ ചില തത്വങ്ങൾ മാത്രമാണ്. ദരിദ്രരും വൃദ്ധരുമായ പാവങ്ങളെ തീററിപ്പോററുവാൻ, അവരുടെ ജീവിതത്തിലെ ആ അന്ത്യദശയിൽ വിശപ്പിന്റെയും ക്ലേശത്തിന്റെയും, ഭയങ്കര മൎദ്ദനത്തിൽനിന്ന് അവരെ പരിരക്ഷണം ചെയ്വാൻ നമ്മുടെ നാടുകളിൽ

അപൂവ്വം ചില സ്ഥലങ്ങളിൽ അഗതിമന്ദിരങ്ങറം സ്ഥാപിച്ചിട്ടുണ്ട്. അഗതിസംരക്ഷണം ജീവിതോദ്ദേശമായി, അതിനെ ഒരു സേവനോപാധിയായി സ്വീകരിച്ചിരിക്കുന്ന ആളുകളുള്ള സ്ഥലങ്ങളിൽ "അഗതിമന്ദിര"ത്തിൻെറ കാരുണ്യഫലങ്ങളെ അനുഭവിക്കുന്ന പലരേയും കാണാം. എന്നാൽ ഒരു നിശ്ചിതസംഖ്യ പ്രതിമാസം ശമ്പളം വാങ്ങുന്ന ചിലരുടെ മേൽനോട്ടത്തിൽ നടത്തപ്പെടുന്ന "അഗതിമന്ദിരങ്ങറം" ആ മന്ദിരസൂക്ഷിപ്പുകാരാൽ എന്നതിനേക്കാറം, അഗതികളാൽ നിബിഡമായി കണ്ടെത്തുക വിഷമമാണ്. ദരിദ്രജനങ്ങറം എന്തുകൊണ്ടാണ് ഈ രണ്ടാമത്തെതരം അഗതിമന്ദിരങ്ങളെ അഭയംതേടാതിരിക്കുന്നതു്? അതിൻെറ നേതൃത്വം വഹിക്കുന്നവരുടെ അനുഭാവശൂന്യമായ മനോഭാവം മാത്രമാണ് അതിൻെറ കാരണം. അഗതികറം അഗതിമന്ദിരങ്ങളെ അഭയം പ്രാപിച്ചിരുന്നാലും കൊള്ളാം, ഇല്ലെങ്കിലും കൊള്ളാം, ഗവർമ്മേണ്ടിൽ നിന്നു് തങ്ങറംക്കു നിശ്ചയിച്ചിരിക്കുന്ന ശമ്പളം ആ അഗതിമന്ദിരങ്ങളുടെ സൂക്ഷിപ്പുകാർക്ക് ലഭിക്കാതിരിക്കയില്ല; അവർ സ്വന്തം ഉദരപൂരണത്തിനുവേണ്ടിമാത്രം ജോലിനോക്കുന്നവരാണ്. അതിനെ ഒരു സേവനമായി കൊണ്ടുനടക്കുവാനുള്ള മനസ്ഥിതി അവർക്കില്ല. ഈ ഒരു മാനസികതത്വം നാം മനസ്സിലാക്കുമ്പോഴാണ് ഗ്രാമോദ്ധാരണത്തിനു് ഇറങ്ങുന്ന നേതാവിൽ നിശ്ചയമായും അനുഭാവസമന്വിതമായ ഒരു മനോഭാവം ഉണ്ടായിരിക്കേണ്ടതിൻെറ ആവശ്യകത സ്പഷ്ടമായിത്തീരുന്നതു്.

ഗ്രാമോദ്ധാരണ നേതാവിൽ പ്രകാശിക്കേണ്ട മറെറാരു ഗുണം അദ്ദേഹം ആദ്ധ്യാത്മികമായ അച്ചുതണ്ടിൽ അടിയുറച്ചുള്ള, ഭ്രമണം ചെയ്യുന്ന, ഒരു ജീവിതം നയിക്കുന്ന ആളായിരിക്കണം എന്നതാണു്. മറെറാരുവാക്കിൽ പറഞ്ഞാൽ ആദ്ധ്യാത്മികജീവിതത്തിനു്, ആദർശയോഗ്യവും ആദരണീയവുമായ ഒരു ജീവിതം നയിക്കുന്നതിനു്. ധാർമ്മികാദർശങ്ങൾ അടങ്ങിയ ശ്രീമദ് ഭഗവദ്ഗീത, ബൈബിൾ, കൊറാൻ ആദിയായ വിശ്വസാഹിത്യ ഗ്രന്ഥങ്ങങ്ങളിലെ ധാർമ്മികാദർശങ്ങൾ അനുസരിച്ചു്, പവിത്രവും പാവനവുമായ ഒരു ജീവിതം നയിക്കുന്ന ഒരാളായിരിക്കണം ഗ്രാമോദ്ധാരണ നേതാവു്. ഗ്രാമീണജനത അജ്ഞതയിലും അന്ധതയിലും മുഴുകി ജീവിച്ചുപോരുന്നവരായിരിക്കാം. എന്നിരുന്നാലും, പ്രകൃതിസിദ്ധമായ ഒരു വാസനയാൽ അവർ ആദർശങ്ങളെ മാനിക്കുവാനും ആദരിക്കുവാനും മനസ്സാന്നിദ്ധ്യമുള്ളവരാണെന്നു് മനഃശാസ്ത്രകോവിദന്മാർ സിദ്ധാന്തിച്ചിരിക്കുന്നു. ഗ്രാമോദ്ധാരണ നേതൃത്വം വഹിക്കുവാൻ പുറപ്പെടുന്ന അഭ്യസ്തവിദ്യനായ യുവാവു് അയാളുടെ രഹസ്യമോ പരസ്യമോആയ ജീവിതത്തിൽ ഒരു മദ്യപാനിയോ, വ്യഭിചാരിയോ അതുപോലെ മറേറതെങ്കിലും ദുർഗ്ഗുണത്തിനു് വിധേയനോ ആണെന്നിരിക്കുട്ടെ. ഗ്രാമീണജനത അങ്ങിനെയുള്ള ഒരാളെ, മറെറന്തെല്ലാം ഗുണങ്ങൾ അയാൾക്കുണ്ടായിരുന്നാലും ശരി, ഒരിക്കലും നേതാവായി സ്വീകരിക്കാൻ ഒരുങ്ങിയെന്നുവരില്ല. മനുഷ്യനെ സംസ്കരിക്കയും ഉയർത്തുകയും ചെയ്യുന്ന മതാത്മകങ്ങളായ ആദർശങ്ങളെ സ്വജീവിതത്തിൽ പകർത്താതെ

പൊള്ളയായ ജീവിതം നയിക്കുന്ന ഒരാളെ, അയാൾ എത്രതന്നെ ബുദ്ധിമാനും, സമർത്ഥനുമായിരുന്നാലും ഗ്രാമീണ ജനാവലി അവരുടെ നേതാവായി സ്വാഗതം ചെയ്കയില്ല. ഗ്രാമോദ്ധാരണപ്രസ്ഥാന നേതാവിന്റെ ആദ്ധ്യാത്മികവശം പരിഗണിക്കേണ്ടതായില്ലെന്ന് പറയുന്നവർ ഉണ്ടായേക്കാം. എന്നാൽ, ആദ്ധ്യാത്മികവശത്തെ അവഗണിച്ചുകൊണ്ടുള്ള ഒരു പദ്ധതിയാൽ ഗ്രാമീണ ജനാവലിയെ ഉദ്ധരിക്കുക ഒരിക്കലും സാദ്ധ്യമല്ല.

## BIBLIOGRAPHY.


1. Nafe: *Outline on Leadership.*
2. Miller: *Leadership.*
3. Davis & Barnes: *Readings in Sociology.*
4. Cooley: *Human Nature and the Social Order.*
5. Bernard: *Qualities of Leaders.*
6. The hon. Dr. A. R. Menon: Welcome Speech, Rural Development Conference. Jan. 1939.

അദ്ധ്യായം 6

## ഗ്രാമോദ്ധാരണം—അതു് എന്താകുന്നു?

ഗ്രാമോദ്ധാരണം; അതെന്താകുന്നു? ഈ ചോദ്യം ഗ്രാമോദ്ധാരണ പ്രസ്ഥാനത്തെപ്പററി വളരെയെല്ലാം എഴുതിയും പ്രസംഗിച്ചും കാണുന്ന ഇക്കാലത്തു് കുറെ അസ്ഥാനത്തായിപ്പോകയില്ല എന്നു് വിചാരിക്കുന്നവർ ഉണ്ടാകാം. പക്ഷെ, ഗ്രാമോദ്ധാരണ പ്രസ്ഥാനത്തെപ്പററി അധികം പ്രസംഗിച്ചും എഴുതിയും വരുന്ന ഇക്കാലത്തുതന്നെയാണു് ഈ വിഷയത്തെപ്പററി ജനങ്ങൾ അധികം തെററിദ്ധരിച്ചുകാണുന്നതും. ഗ്രാമോദ്ധാരണമെന്നാൽ കുറെ ലെഗോൺ കോഴിവർഗ്ഗങ്ങളെയും, തേനീച്ചകളെയും വളർത്തുക; കന്നുകാലികൃഷിയെ പരിപുഷ്ടമാക്കിത്തീർക്കുക; എന്നിങ്ങനെ തുടങ്ങിയ ചില പ്രവർത്തനങ്ങൾ ആണെന്നു് ധരിച്ചുവെച്ചിരിക്കുന്നവർ ഉണ്ടു്. ദിവാൻബഹദൂർ ഡി. ആനന്ദറാവു അവർകൾ പറയുന്നു: "ഗ്രാമോദ്ധാരണത്തെപ്പററി പറയുമ്പോഴെല്ലാം നമ്മുടെ മന്ത്രിമാർ കോഴിവളർത്തലും, കുടിൽവ്യവസായവുമാണു് ഗ്രാമീണൻെറ സർവ്വദുരിതങ്ങളുടേയും ദൂരീകരണോപാധികളായി എടുത്തുപറയാറുള്ളതു്. കോഴിവളർത്തലും, കന്നുകാലികൃഷിയും മററും അതിലേയ്ക്കു് നല്ലതുതന്നെ. എന്നാൽ മാനവക്ഷേമം നിക്ഷിപ്തമായിരിക്കുന്ന മൌലികഘടകങ്ങളെ സംത്യജിച്ചുകൊണ്ടാണു് കോഴികളുടെയും കന്നുകാലികളുടെയും പുറകെ ഓടുന്നതു് എ

ന്ന് നാം മനസ്സിലാക്കേണ്ടതായുണ്ട്. കന്നുകാലികളുടെയും കോഴിവർഗ്ഗങ്ങളുടെയും ക്ഷേമഗണനയുടെ മുമ്പിൽ മാനവക്ഷേമചിന്തമുന്നിട്ടുനില്ക്കേണ്ടതാണവശ്യം. മനുഷ്യർ കന്നുകാലികളേയും കോഴിവർഗ്ഗങ്ങളേയും വിലമതിക്കപ്പെട്ടേണ്ടവരല്ലേ? മൗലികപ്രശ്നങ്ങൾക്ക് അവ അർഹിക്കുന്ന പ്രഥമസ്ഥാനം നല്കാതെ നാം അവയെ ഛിന്നഭിന്നമായി വിട്ടുകൊണ്ട് ഗ്രാമോദ്ധാരണപ്രശ്നത്തിന്റെ അപ്രധാനങ്ങളായ വശങ്ങൾക്ക് അനർഹമായ പ്രാമാണ്യം നൽകുന്നതാണ്, ഗ്രാമോദ്ധാരണപ്രസ്ഥാനം വിജയത്തിലെത്തുവാൻ കാലവിളംബം നേരിടുന്നതിന്റെ പ്രധാന കാരണം.'' യഥാർത്ഥത്തിൽ കോഴിവളർത്തലും, കന്നുകാലികൃഷിയും മററും ഗ്രാമോദ്ധാരണ പദ്ധതിയിലെ ചില അപ്രധാനങ്ങളല്ലാത്ത വിഷയങ്ങൾ ആണെന്നല്ലാതെ അവയൊന്നുമല്ല ഗ്രാമോദ്ധാരണപദ്ധതിയെന്നാൽ.

ഗ്രാമോദ്ധാരണത്തെ സ്വജീവിതോദ്ദേശമായി, സ്വജീവിത സന്ദേശമായി സ്വീകരിച്ച്, ഭാരതത്തിലെ ദരിദ്രലക്ഷങ്ങളെ സമുദ്ധരിക്കുക എന്നതിലേയ്ക്കായി ആത്മസമർപ്പണം ചെയ്തിരിക്കുന്ന വിദേശീയനായ ഒരു മഹാത്മാവ് ഇന്നു നമ്മുടെഇടയിൽ ജീവിച്ചുപോരുന്നുണ്ട്. ദക്ഷിണഭാരതത്തിന്റെ എന്നല്ല, അഖിലഭാരതത്തിന്റെതന്നെയും ഒരു മാർഗ്ഗദർശിയായി പരിലസിക്കുന്നു, മാർത്താണ്ഡം ഗ്രാമോദ്ധാരണകേന്ദ്രത്തിന്റെ സ്ഥാപകനും, സജീവ പ്രവർത്തകനുമായ ശ്രീജിത് സ്പെൻസർ ഡി. ഹാച്ച് എന്ന മഹാത്മാവിന്റെ നാമധേയം. ഭാരതീയ ഗ്രാമോദ്ധാരണത്തിന്റെ ഒരു സംപൂജ്യപര്യായമായി ന

ുടെ ഭാവിചരിത്രത്തിൽ അറിയപ്പെടുമെന്നതിന്നു് സംശയമില്ല. തൻെറ വിദ്യാഭ്യാസകാലത്തുതന്നെ ഗ്രാമോദ്ധാരണത്തിൽ സവിശേഷം ശ്രദ്ധപതിപ്പിക്കയും, വിദ്യാഭ്യാസാനന്തരം ഒരു ഗ്രാമോദ്ധാരണപ്രവാചകൻെറ നിലയിൽ ഇൻഡ്യയിലെത്തി, ആദ്യമായി മാർത്താണ്ഡത്തും, അതിനെത്തുടൎന്നു് ബറോഡാ, ഹൈദ്രാബാഡ്, പുതുക്കോട്ട, മൈസൂർ, സിലോൺ, കൊച്ചി എന്നിങ്ങനെ ഇൻഡ്യയുടെ വിവിധഭാഗങ്ങളിലും ഗ്രാമോദ്ധാരണപ്രസ്ഥാനത്തിൻെറ സജീവസന്ദേശത്തെ പ്രായോഗികപദ്ധതിയിൽ വരുത്തുവാൻ അദ്ധ്വാനിക്കയും ചെയ്ത, ആ അദ്വിതീയനായ ഗ്രാമോദ്ധാരണ പ്രവാചകനെപ്പോലെ ഗ്രാമോദ്ധാരണ വിഷയത്തിൽ പ്രാവീണ്യം സിദ്ധിച്ചവർ വളരെ അപൂർവ്വമായേ ഇന്നു്-ഭാരതഖണ്ഡത്തിലുള്ളു എന്നു് നിസ്സംശയം പറയാം. ഇരുപതു കൊല്ലത്തിലധികമായി ഗ്രാമോദ്ധാരണപരമായ പരീക്ഷണത്തിലും പ്രവൎത്തനങ്ങളിലും ഏൎപ്പെട്ടുകൊണ്ടു് ജീവിക്കുന്ന ശ്രീജിത് സ്പെൻസർ ഡി. ഹാച്ച് അവർകളെപ്പോലെ ഗ്രാമോദ്ധാരണത്തിന്നു് ഒരു നിൎവ്വചനം നല്കുവാൻ സൎവ്വഥാ അൎഹനായ മറെറാരു 'അത്തോറിററി' ഇന്നുവരെയും ഇൻഡ്യയിലുണ്ടായിട്ടില്ല. ഗ്രാമോദ്ധാരണത്തിൻെറ താത്വികവശങ്ങളെപ്പററി പ്രസംഗിക്കുന്നവരുണ്ടു്. പക്ഷെ, തങ്ങൾ പ്രസംഗിക്കുന്ന ആ തത്വങ്ങളെ പ്രവൃത്തിപഥത്തിൽ വരുത്തുന്നവർ വളരെ അപൂർവ്വമാണു്. സ്പെൻസർ ഡി. ഹാച്ച് അവർകൾ, തത്വങ്ങളെ പ്രസംഗിക്കുക മാത്രമല്ല, ആ തത്വങ്ങളെ സ്വജീവിതത്തിലും സ്വന്തപരിസരവൎത്തിക

ളുടെ ജീവിതത്തിലും പകൎത്തുകൂടി അദ്ദേഹം ചെയ്യുന്നു. ഗ്രാമീണപുനരുദ്ധാരണത്തിൻെറ പ്രവാചകൻ എന്ന പേരിനെ അന്വൎത്ഥമാക്കുന്നതായി അദ്ദേഹത്തിൽ പൂൎണ്ണത പ്രാപിച്ചുകാണുന്ന ഗുണം അതാണു്.

അങ്ങിനെ, ഗ്രാമോദ്ധാരണവിഷയത്തിൽ പ്രവീണ്യം നേടിയിട്ടുള്ള ശ്രീജിത് സ്പെൻസർ ഡി. ഹാച്ച് അവർകളുടെ ഗ്രാമോദ്ധാരണത്തെപ്പററിയുള്ള ഒരു നിൎവ്വചനം ഇതാണു്: "ഗ്രാമീണജനതയുടെ ആദ്ധ്യാത്മികവും, മാനസികവും, കായികവും, സാമൂഹ്യവും, സാമ്പത്തികവുമായ ഒരു ഉന്നമനത്തെ, ഒരു ഉദ്ധാരണത്തെ, സമ്പൂൎണ്ണമായി സാധിക്കുക — അതാണു് ഗ്രാമോദ്ധാരണം." (Hatch: Further Upward in Rural India. P. 13.) അതു് സാധിക്കുവാനുള്ള പരിപാടിയുടെ മൌലികതത്വമായി അദ്ദേഹം നിൎദ്ദേശിച്ചിരിക്കുന്ന തത്വം ഇതാണു്: "സമസ്തജനങ്ങളുടെയും, സമസ്തജനങ്ങൾക്കുമായി, സമസ്തജനങ്ങളാലുമുള്ള ഒരു ഉദ്ധാരണയത്നം." (Hatch; Further Upward. P. 8.)

ഗ്രാമോദ്ധാരണപ്രശ്നത്തിൻെറ എല്ലാ വശങ്ങളേയും പററി ഗാഢവിചിന്തനം ചെയ്യുന്ന ഒരാൾക്കു് ഗ്രാമോദ്ധാരണം ശ്രീജിത് സ്പെൻസർ ഡി. ഹാച്ച് അവർകൾ നിൎവ്വചിച്ചിരിക്കുന്നപ്രകാരം പഞ്ചാത്മകമാണെന്നു് കാണുവാൻ കഴിയും. ആദ്ധ്യാത്മികം, കായികം, സാമൂഹ്യം, സാമ്പത്തികം എന്നിങ്ങനെ അഞ്ചുവശങ്ങളാൽ മാനവൻ വലയം ചെയ്യപ്പെട്ടിരിക്കുന്ന കലത്തോളം മാനവോദ്ധാരണത്തെ സാധിക്കേണ്ടതുണ്ടെങ്കിൽ, ആ അഞ്ചുവശങ്ങളുടെ

യും പരിപൂർണ്ണമായ ഒരു ഉദ്ധാരണം സാധിക്കേണ്ടതുണ്ട്. ഗ്രാമീണൻെറ ആദ്ധ്യാത്മികവും, മാനസികവും, കായികവും, സാമൂഹ്യവും, സാമ്പത്തികവുമായ പഞ്ചവശങ്ങളും ഇതഃപര്യന്തം അഗണ്യകോടിയിൽ തള്ളപ്പെട്ടിരുന്നു. ഇന്ന്, ഇവയുടെ ഉത്ഥാനത്തെ, ഉദ്ധാരണത്തെ, സാധിക്കാതെ, ഗ്രാമീണ പുനരുദ്ധാരണം സാദ്ധ്യമല്ല. പഞ്ചാത്മകമായ ഈ പ്രസ്ഥാനത്തിൻെറ പരിപൂർണ്ണമായ പ്രയോഗത്താൽ നമുക്ക് സുഖസമൃദ്ധമായ, ക്ഷേമഭൂയിഷ്ഠമായ, സംതൃപ്തിസന്ദായകമായ ഒരു പുതിയ മാനവസമുദായത്തെ രൂപവൽക്കരിക്കുവാൻ കഴിയും.

ലോകത്തിൻെറ ഏററവും പുരാതനമായ ഒരു ഘടകമാണ് ഗ്രാമം. ഭാരതീയ ഗ്രാമങ്ങളെപ്പററിമാത്രം പറയുകയാണെങ്കിൽ പൌരാണികമായ ഒരു മഹനീയ സംസ്കാരത്തെ സാധിച്ചിരുന്ന, ഉൽകൃഷ്ടമായ ഒരു ഹൈന്ദവസംസ്കാരത്തെ സാധിച്ചിരുന്ന, ഒരു സ്ഥാപനമായിരുന്നു അത്. കാലസാഗരത്തിലെ അപ്രതിഹതമായ തരംഗാഘാതങ്ങളേററ് ഗ്രാമങ്ങൾക്കുളവായിട്ടുള്ള അധഃപതനം എത്രതന്നെയായിരുന്നാലും, ഗ്രാമീണൻെറ ആദ്ധ്യാത്മികോൽക്കർഷം ഇന്നും നാമാവശേഷമായിട്ടില്ല. മനുഷ്യനെ മനുഷ്യോചിതമായ കൃത്യങ്ങൾക്കു പ്രേരിപ്പിക്കുന്ന, മൃഗീയപ്രവർത്തനങ്ങളിൽനിന്ന് അവനെ പ്രതിരോധിക്കുന്ന, മനുഷ്യന് മനുഷ്യനോടുള്ള; വ്യക്തികൾക്ക് സമൂഹത്തോടുള്ള; കടപ്പാടുകളെ യഥോചിതം നിർവ്വഹിപ്പിക്കുന്ന, ധർമ്മനിരതനായിരിക്കുവാൻ അവനെ പ്രേരിപ്പിക്കുന്ന, പ്രമാണങ്ങൾ ഏതെല്ലാമാണ്? - ആദ്ധ്യാത്മികമായ ധാർമ്മികസി

ദ്ധാന്തങ്ങൾ മാത്രം. ആ വക സ്ഥാപനങ്ങൾ കാലചക്രത്തിന്റെ തിരിച്ചിലിൽപ്പെട്ട് ആചാരഭേദാചാരങ്ങളാൽ വഷളിതമായി അവയുടെ പ്രാരംഭലക്ഷ്യത്തിൽനിന്നു വ്യതിക്രമിച്ചിരിക്കാം. എന്നാൽ മനുഷ്യജീവിതത്തെ ശ്രേണീകരിക്കുന്ന ആദർശങ്ങളേയും, സിദ്ധാന്തങ്ങളേയും നമ്മുടെ ജീവിതത്തിൽ നാം പകർത്തുന്നില്ലെങ്കിൽ നമ്മുടെ അഭിവൃദ്ധി യഥാർത്ഥമായ ഒന്നായിരിക്കയില്ലെന്ന് ശ്രീജിത് സ്ലെൻസർ ഡി. ഹാച്ച് അവർകൾ പറയുന്നു. മാനവജീവിതത്തിന്റെ ആദ്ധ്യാത്മികവശത്ത് ധാർമ്മികപ്രമാണങ്ങൾക്ക് ദൃഢതരമായ ഒരു സ്ഥാനം ലഭിക്കണം. അല്ലാത്തപക്ഷം ജീവിതത്തിന്റെ ഇതരവശങ്ങൾ അഭിവൃദ്ധിപ്പെട്ടതുകൊണ്ട് വലിയ പ്രയോജനമൊന്നുമുണ്ടാകുന്നതല്ല. ഗ്രാമീണപുനരുദ്ധാരണപരമായ യത്നത്തിൽ ഇതരവശങ്ങളിൽ നമുക്ക് യഥാർത്ഥമായ പുരോഗമനം സംസിദ്ധമായെന്നുതന്നെ നാം വിചാരിക്കുക; തൽഫലമായി നമ്മുടെ ദാരിദ്ര്യദുഃഖം വിദൂരപലായനം ചെയ്തു എന്നും ജീവിതം സുഖഃക്ഷമാദികളാൽ അനുഗൃഹീതമായി എന്നും വിചാരിക്കുക. എന്നാലും നാം ധാർമ്മികമായ നിയമാവലികളുടെ പരിധിക്കുള്ളിൽ സുസ്ഥിരമായ ഒരു ജീവിതം നയിക്കുന്നില്ലായെങ്കിൽ, ഭൗതികമായ നമ്മുടെ ക്ഷേമജീവിതത്തെ സ്വസഹോദരങ്ങളെ ചൂഷണം ചെയ്യുന്നതിനും സ്വാർത്ഥതാപൂർത്തിയ്ക്കുംവേണ്ടി വിനിയോഗിക്കുന്നതിൽനിന്ന് നാം വിമുഖരായി വർത്തിച്ചു എന്നുവരില്ല. ധാർമ്മികസംസ്കാരം സംസിദ്ധമാകാതെ, കേവലം സാമ്പത്തികമോ, മാനസികമോ ആയ ഒരു ഉന്നമനംമാത്രം സിദ്ധിച്ചു

പലരും, അവരുടെ ജീവിതത്തിലെ വികൃതത്വവും ശൂന്യവുമായ തുറന്ന അദ്ധ്യായങ്ങൾമൂലം നമ്മെ പഠിപ്പിക്കുന്നതെന്താണ്? ദാരിദ്ര്യത്തിൽ നിന്നുള്ള വിമോചനം, സാമ്പത്തിക ക്ഷേമലബ്ധി, അവരെക്കൊണ്ട് അധർമ്മങ്ങളും പ്രവൃത്തിപ്പിക്കുന്നതിനും, അന്യരെ ചൂഷണം ചെയ്യുന്നതിനും ആനിയന്ത്രിതമായി പ്രേരിപ്പിക്കുന്നതായി നാം കാണുന്നു. ആ വ്യക്തികളുടെ രഹസ്യജീവിതങ്ങളെ നാം ഒന്നു് സൂക്ഷ്മാവലോകനം ചെയ്യുകിൽ നാം കാണുന്നതെന്താണ്? വ്യഭിചാരം, മദ്യപാനം, ഭയങ്കരങ്ങളായ ക്രൂരകൃത്യങ്ങൾ ഇവയാൽ നിബിഡമായ ഒരു സുദീർഘാദ്ധ്യായമല്ലേ അതു്. ഇതിൽ നിന്നു് നാം മനസ്സിലാക്കേണ്ടതു് എന്താണ്? നമ്മുടെ ഇതരാഭിവൃദ്ധികൾ സമസ്തവും ധാർമ്മിക പ്രമാണങ്ങളിൽ അടിസ്ഥാനപ്പെട്ടിരുന്നില്ലെങ്കിൽ, സാക്ഷാലുള്ള അഭിവൃദ്ധി, ജീവിതത്തിന്റെ അഞ്ചുവശങ്ങളിലും നമുക്കു കൈവരേണ്ട ഉന്നമനം, സാധിതമായി എന്നുവരില്ല; നിശ്ചയം. അതുകൊണ്ടുതന്നെയാണ് ഗ്രാമോന്നമനപരമായ യാഥാർത്ഥ്യം മനസ്സിലാക്കിയിട്ടുള്ള ശ്രീജിത് ഹാച്ച് അവർകൾ ഗ്രാമോദ്ധാരണത്തിന്റെ പഞ്ചഘടകങ്ങളിൽ ആദ്ധ്യാത്മികവശത്തിനു് — ധാർമ്മിക പ്രമാണങ്ങൾക്കു് — പ്രഥമസ്ഥാനം നല്കിക്കാണുന്നതു്.

മാനസികവശത്തിന്റെ ഉന്നമനസിദ്ധിയിൽ യഥാർത്ഥമായ സംസ്കാരം സാധിതപ്രായമാകയില്ലേ എന്നു് ആദ്ധ്യാത്മികവശങ്ങളിൽ അവിശ്വാസവും പ്രതിപത്തിയും കുറഞ്ഞ ചിലർ ചോദിച്ചേയ്ക്കാം. കേവലം ബുദ്ധിപരമായ അഭിവൃദ്ധിയിൽമാത്രം ശ്രദ്ധപതിച്ചുകൊണ്ടിരിക്കു

ന്ന ഒരു വിദ്യാഭ്യാസത്തിൽനിന്നു്, വിജ്ഞാനവശത്തിനു മാത്രം പോഷണമരുളുന്ന ഒരു വിദ്യാഭ്യാസോപലബ്ധിയിൽനിന്നു്, അവയെല്ലാം ഉപരിയായി വർത്തിക്കുന്ന മനഃസംസ്കാരം പ്രാപ്യമാണെന്നു് വിചാരിക്കുന്നതു് ശരിയല്ല. ഇന്നത്തെ നമ്മുടെ അനുഭവവും നേരെമറിച്ചാണു് നമ്മെ പ്രബോധിപ്പിക്കുന്നതു്. വിദ്യാധനോപലബ്ധി മാത്രം സംസ്കാരസമ്പന്നമായ ഒരു ഹൃദയത്തെ ഒരാൾക്കും സമ്പാദിച്ചുകൊടുക്കുന്നില്ല. സംസ്കാരം തൊട്ടുതെറിക്കപോലും ചെയ്തിട്ടില്ലാത്ത വിദ്യാസമ്പന്നരെ നാം കണ്ടെത്തുന്നില്ലേ? അതിൽനിന്നു് നാം എന്താണു് മനസ്സിലാക്കേണ്ടതു്? കേവലം വിജ്ഞാനപോഷണം സാധിക്കുന്ന വിദ്യാഭ്യാസത്താൽ ഹൃദയസംസ്കാരസമാർജ്ജനം സുസാധ്യമല്ലെന്നല്ലേ? യഥാർത്ഥമായ സംസ്കാരസമ്പന്നത ധാർമ്മികപ്രമാണങ്ങളിൽ പ്രതിഷ്ഠാപിതമായ ഒരു ഹൃദയത്തിലേ ഉണ്ടാകയുള്ളു. ആ ധാർമ്മികപ്രമാണങ്ങളുടെ സംലബ്ധി ആദ്ധ്യാത്മികതത്വങ്ങളെ ആശ്രയിച്ചു വർത്തിക്കുന്നു. സർ. എസ്സ്. രാധാകൃഷ്ണൻ അവർകളുടെ ഒരു വാക്യം ഉദ്ധരിച്ചുകൊണ്ടു്, ഈ അദ്ധ്യായത്തെ ഞാൻ സമാപിപ്പിക്കാം. അദ്ദേഹം പറയുന്നു: "ആധുനികലോകത്തിന്റെ ഐക്യത നവീനമായ ഒരു സാംസ്കാരികാടിസ്ഥാനത്തെ ആവശ്യപ്പെടുന്നു. ഇന്നു പ്രാമുഖ്യത്തിൽ ഇരിക്കുന്ന സാമ്പത്തികമോ ഭൗതികമാത്രമോ ആയ പ്രമാണങ്ങളാലാണോ, അഥവാ ധാർമ്മികമായ, ആദ്ധ്യാത്മികമായ, ഒരു തത്വസംഹിതയാലാണോ, ആധുനികലോകം നയിക്കപ്പെടേണ്ടതു് എന്നതു് ഏററവും ഗൌരവമേറിയ ഇന്നത്തെ

ഒരു സാർവ്വലൗകികപ്രശ്നമാണ്. ബുദ്ധിവിശേഷശൂന്യമായ ഒരു ജീവിയേയെന്നപോലെ മനുഷ്യനെ യന്ത്രസമാനനാക്കിത്തീർക്കുന്ന പ്രസ്ഥാനങ്ങളൊന്നുംതന്നെ മാനുഷിക പ്രവർത്തനങ്ങൾക്ക് പററിയ ഒരു പ്രചോദനലക്ഷ്യമല്ല. സാമ്പത്തികവും രാഷ്ട്രീയവുമായ ജീവിതവൈശിഷ്ട്യത്തെ മാത്രമല്ല, ആന്തരികശക്തിയായ ആത്മാവിന്റെ ആവശ്യങ്ങളെക്കൂടി പരിഗണിക്കുന്ന ഒരു വീക്ഷണഗതിയാണ് ഇന്ന് നമുക്ക് അത്യന്താപേക്ഷിതമായിരിക്കുന്നത്. ഒരു നാഗരികതയുടെ യഥാർത്ഥ സ്വഭാവത്തെ അളന്ന് നിർണ്ണയിക്കുക പഴതൽഫലമായുണ്ടായ ആചാരങ്ങളേയോ സ്ഥാപനങ്ങളേയോ മാനദണ്ഡമായി സ്വീകരിച്ചുകൊണ്ടല്ല വേണ്ടത്. പ്രത്യുത, ആ നാഗരികതയിൽ ആദ്ധ്യാത്മികസംസ്കാരത്തിന് കല്പിക്കപ്പെട്ടകാണുന്ന സ്ഥാനത്തെ ആസ്പദമാക്കി വേണ്ടതാകുന്നു. മതം—ആദ്ധ്യാത്മികജീവിതം—അത് നാഗരികതയുടെ ആന്തരികവശമാണ്; സാമൂഹ്യസംഘടനയുടെ ആത്മാംശമായിത്തന്നെ അതിനെ പരിഗണിക്കാം. ശാസ്ത്രീയാഭിവൃദ്ധി, സാമ്പത്തിക നിയമങ്ങളും, രാഷ്ട്രീയസ്ഥാപനങ്ങളും എന്നിവയെല്ലാം ലോകത്തെ ബാഹ്യമായ ഒരു ഐക്യത്തിലേയ്ക്ക് ആനയിച്ചേയ്ക്കാം. പക്ഷെ, ദൃഢബദ്ധവും, സുസ്ഥിരവും ആയ ഒരു ഐക്യത്തിന്റെ സ്ഥാപനത്തിന് അത്യഗാധവും, അഗോചരവുമായ ആശയാദർശങ്ങളെക്കൊണ്ടുള്ള ബന്ധത്താലുള്ള ശക്തീകരണം ഇന്ന് അത്യാവശ്യമായിരിക്കുന്നു. മാനവകുടുംബത്തിന്റെ പുനരുദ്ധാരണം ശാസ്ത്രത്തെ എന്നപോലെ ആദ്ധ്യാത്മികസംസ്കാരത്തിനുതകുന്ന ധർമ്മാ

ലികളെയും ആശ്രയിച്ചിരിക്കുന്നു എന്നത് നിർവിവാദമാകുന്നു.”

## BIBLIOGRAPHY.


1 Spencer D. Hatch: *Up From Poverty*. Oxford University Press, 1938.

2 Spencer D. Hatch: *Further Upward in Rural India*. Oxford University Press, 1938.

3 I. W. Moomaw: *Education & Village Improvement*. Oxford University Press, 1939.

4 G. D. H. Cole; *Social Theory*.

5 *Modern Review*, March 1939

6 Dewan Bahadur D. Ananda Rao: Article in *The Hindu* of September 2nd, 1939, entitled "*Rural Welfare & Government*."

## അദ്ധ്യായം 7

# ഗ്രാമോദ്ധാരണത്തിന്റെ ഇതരവശങ്ങൾ

പരിപൂർണ്ണമായ ഗ്രാമോദ്ധാരണം പഞ്ചാത്മകമാണെന്നും, അവയിൽ പ്രഥമവും പ്രധാനവുമായതു് ആദ്ധ്യാത്മികമായ ഉദ്ധാരണം—ധാർമ്മികനിയമങ്ങളിൽ അധിഷ്ഠാപിതമായ ഒരു ജീവിതാവലംബനം—ആണെന്നും കഴിഞ്ഞ അദ്ധ്യായത്തിൽ ഞാൻ വിവരിച്ചുകഴിഞ്ഞു. ഈ അദ്ധ്യായത്തിൽ പഞ്ചാത്മകമായ ഗ്രാമോദ്ധാരണത്തിന്റെ ബാക്കിയുള്ള നാലുവശങ്ങളെപ്പററി സംക്ഷിപ്തമായി നമുക്കൊന്നു് പരിചിന്തനം ചെയ്യാം.

ശ്രീജിത് സ്പെൻസർ ഡി. ഹാച്ചിന്റെ നിർവ്വചനപ്രകാരം ഗ്രാമോദ്ധാരണത്തിന്റെ പഞ്ചഘടകങ്ങളിൽ ദ്വിതീയസ്ഥാനത്തെ അർഹിക്കുന്നതു് മാനസികമായ ഉദ്ധാരണമാണല്ലോ. മാനസികമായ ഉന്നമനത്തെ സാധിക്കുക സുസാദ്ധ്യമല്ല. നമ്മുടെ ഗ്രാമീണജനതയിൽ ഒരു വലിയപങ്കു് യാതൊരുവക വിദ്യാഭ്യാസവും സിദ്ധിക്കാത്തവരാണു്; ആ പതിവു് ഇന്നും നിലനിന്നുപോരുകയും ചെയ്യുന്നു. നമ്മുടെ ഗ്രാമങ്ങളിൽ അപൂർവ്വമായുണ്ടായിരുന്ന ഗ്രാമീണവിദ്യാലയങ്ങളിൽനിന്നു് ഗ്രാമീണജനങ്ങൾക്കു് കാലാനുസൃതവും സാമാന്യവുമായ ഒരു വിദ്യാഭ്യാസംപോലും കരസ്ഥമാക്കുവാൻ കഴിഞ്ഞിട്ടില്ല. ഓരോ ആയിരത്തിലും 95 പേർ മാത്രമേ ഭാരതത്തിൽ സാക്ഷര

ന്മാരായുള്ള എന്നും ആ സാക്ഷരന്മാരിൽ ഒരു വലിയപങ്കും നഗരനിവാസികളാണെന്നും നാം ഓക്കുമ്പോഴാണു് ഇൻഡ്യയിലെ ഗ്രാമീണ— ജനാവലിയുടെ അനക്ഷരത്വത്തിൻെറ ഭയങ്കരമായ നില നമുക്കു മനസ്സിലാകുന്നതു്. ഇൻഡ്യൻ ജനാവലിയിൽ സാമാന്യമായുള്ള നിരക്ഷരതയെ ദൂരീകരിക്കുന്ന വിഷയത്തിൽ നമ്മുടെ ഭരണാധികൃതന്മാരുടെ സവിശേഷമായ ശ്രദ്ധ പതിഞ്ഞു കാണുന്നതു് ആശ്വാസകരമാണു്. ഗ്രാമോദ്ധാരണം സാധിക്കേണമെങ്കിൽ, ഗ്രാമീണജനാവലിയെ യഥാർത്ഥമായ ക്ഷേമത്തിലേയ്ക്കും, സുഖസമൃദ്ധിയിലേയ്ക്കും ആനയിക്കേണമെങ്കിൽ, അവക്കു് മാനസികമായ ഒരു ഉന്നതി ഉണ്ടാകേണ്ടതുണ്ടു്. തങ്ങളുടെ ഇന്നത്തെ ശോചനീയനിലകളും അതിൽനിന്നുയരുവാനുള്ള ഉപാധികളും മനസ്സിലാക്കേണമെങ്കിൽ ആദ്യമായി അവരെ മാനസികമായി ഉദ്ധരിക്കേണ്ടതാണു്. അതുകൊണ്ടു് ഗ്രാമീണരുടെ മാനസികോദ്ധാരണം സാധിക്കുന്ന വിദ്യാഭ്യാസത്തിനു് ഗ്രാമീണപുനരുദ്ധാരണപദ്ധതിയിൽ പ്രധാനമായ ഒരു സ്ഥാനമുണ്ടെന്നു് സ്വയം സ്പഷ്ടമാണല്ലോ. ഗ്രാമീണൻെറ മാനസികോദ്ധാരണത്തെ സാധിക്കേണ്ടതു് എങ്ങിനെ എന്നു് വേറൊരു പ്രത്യേകാദ്ധ്യായത്തിൽ പരിചിന്തനം ചെയ്യുന്നതാണു്.

ഗ്രാമോദ്ധാരണത്തിൻെറ പഞ്ചഘടകങ്ങളിൽ മൂന്നാമത്തേതു് കായികോദ്ധാരണമാണു്. യഥാർത്ഥമാലോചിച്ചാൽ ഗ്രാമീണോദ്ധാരണവിഷയത്തിൻെറ അഞ്ചുവശങ്ങൾക്കും പരസ്പരം ഗാഢബന്ധമുണ്ടെന്നു് നമുക്കു് ബോധമാകും. ദാരിദ്ര്യവിമുക്തി നമുക്കുണ്ടാകുമ്പോഴും, സാ

സ്വത്തിക്ഷേമം നമ്മുടേതായിത്തീരുമ്പോൾ, നാം ശാരീരികമായി അഭിവൃദ്ധിപ്രാപിക്കുമെന്നുള്ളതിൽ സംശയമില്ല. അപ്രകാരംതന്നെ നാം അരോഗദൃഢഗാത്രരായിത്തീരുമ്പോഴും, ദാരിദ്ര്യദേവതയുടെ ഒരു പുനരാക്രമണം ഉണ്ടാകാതെ കഴിപ്പാൻ നാം ആ കായികശക്തികളെ ഉപയോഗപ്പെടുത്തുകയും ചെയ്യും. എന്നാൽ ഇന്നു് ഗ്രാമീണരിൽ ഒരു വലിയ ശതമാനത്തിൻെറയും ആരോഗ്യത്തിന്നു് സാരമായ ക്ഷതം തട്ടിയിട്ടുള്ളതായിക്കാണപ്പെടുന്നു. അതിൻെറ കാരണത്തെപ്പററി ദൂരെയെങ്ങും അന്വേഷിക്കേണ്ടതായില്ല. നമ്മുടെ ഗ്രാമീണരിൽ ഭൂരിപക്ഷത്തിൻെറയും ജന്മാവകാശങ്ങൾ കാലചക്രത്തിൻെറ വ്യതിക്രമംമൂലം നിഷേധിക്കപ്പെട്ടിരിക്കുന്നു. ഗ്രാമീണൻ ദാരിദ്ര്യത്തിൻെറ അവതാരമൂർത്തിയായിത്തീർന്നിരിക്കുന്നു. ഭൂതലകല്പതരുക്കളായ കേരവൃക്ഷങ്ങൾ നിബിഡമായി വളരുന്ന നമ്മുടെ ഗ്രാമപ്രദേശങ്ങളിൽക്കൂടി ഒന്നു് സഞ്ചരിച്ചുനോക്കുക. ആ കേരവൃക്ഷസമൂഹങ്ങളുടെ പ്രശാന്തശീതളഛായയിൽ ആയിരമായിരം പാഴ്ക്കുടിലുകൾ നാം കണ്ടെത്തുന്നു. അവ ആരുടേതെന്നു് അന്വേഷിക്കേണ്ടതില്ല. ആ ചെററക്കുടിലുകൾ ഗ്രാമീണരായ ദരിദ്രലക്ഷങ്ങളുടെ — മൂകലക്ഷങ്ങളുടെ — നിവാസസ്ഥാനങ്ങളാണു്. ആ കുടിലുകളിൽ ജീവിതസൌകര്യങ്ങൾ ഒന്നുംതന്നെ കാണപ്പെടുകയില്ല. ആരോഗ്യദായകമായ സാഹചര്യങ്ങളാൽ ആ കുടിലുകൾ അനുഗൃഹീതങ്ങളല്ല. അവയിലെ നിവാസികളാകട്ടെ, ശരിയായ ആഹാരപദാർത്ഥങ്ങൾ ലഭിക്കാതെ ആരോഗ്യക്ഷതം ഭവിച്ചവരായി, ജീവച്ഛവങ്ങ

ളായി — ജീവിതഭാരം പേറിക്കൊണ്ടു പോകുന്ന ദാരിദ്ര്യമൂർത്തികളാണ്. ആ കുടിലുകളുടെ ഉപരിഭാഗത്തായി ഗൌരവരക്ഷകരെപ്പോലെ നില്ക്കുന്ന കേരവൃക്ഷങ്ങളോ? അവ ഏതാനും വ്യക്തികളുടെ, ഏതാനും ജന്മികളുടെ, സ്വകാര്യസ്വത്തുമാത്രമാണ്. സമൃദ്ധിയുടെ നടുവിൽ നഗ്നമായ പട്ടിണി നടമാടുന്നതിന്റെ ഭയങ്കരരംഗം കാണണമെങ്കിൽ നാം ഗ്രാമീണപ്രദേശങ്ങളിൽ ഒന്നു് ചുററിസഞ്ചരിച്ചാൽ മതി.

ആഹാരം, വസ്ത്രം, നിവാസസൗകര്യം എന്നീ ജീവിതത്തിന്റെ പ്രാഥമികാവകാശങ്ങൾപോലും ലഭിക്കാതെ ക്ലേശിക്കുന്ന ഗ്രാമീണരിൽ ഭൂരിഭാഗവും ആരോഗ്യക്ഷതം ഭവിച്ചവരായി കാണപ്പെടുന്നതിൽ അത്ഭുതത്തിനവകാശമില്ല. ദാരിദ്ര്യത്തിന്റെ വളർച്ചയോടൊപ്പം സന്താനങ്ങളുടെ സമൃദ്ധിയും നമ്മുടെ ഗ്രാമീണഭവനങ്ങളിൽ കാണപ്പെടുന്നു എന്നതു് ഒരു ദയനീയ യഥാർത്ഥ്യമാണ്. വേണ്ടിടത്തോളം പോഷകാംശങ്ങൾ അടങ്ങിയ ആഹാരപദാർത്ഥങ്ങൾ ലഭിക്കാതെ, എല്ലും തോലുമായി പട്ടിണിക്കോലങ്ങളായി കഴിഞ്ഞുകൂടുന്ന ദമ്പതിമാരും, ഒട്ടുവളരെ സന്താനങ്ങളും അടങ്ങിയ, ദരിദ്രകുടുംബങ്ങളെയാണ് നാം ഗ്രാമങ്ങളിൽ കണ്ടെത്തുന്നതു്. ഏതാദൃശമായ ഗ്രാമീണജനതയെ ഉദ്ധരിക്കണമെങ്കിൽ അവക്ക് നാം അവരുടെ സാമ്പത്തികക്ഷേമം സാധിച്ചു കൊടുക്കുകമാത്രമല്ല ചെയ്യേണ്ടതായുള്ളതു്. നശിച്ചുപോയിരിക്കുന്ന ആരോഗ്യത്തെ വീണ്ടെടുത്തു കൊടുക്കുവാനും, നവീനമായി കരസ്ഥമാക്കുന്ന കായികശക്തികളെ ദൃഢീകരിക്കുന്നതിനുംവേണ്ടി,

നാം നമ്മുടെ ഗ്രാമോദ്ധാരണപദ്ധതിയിൽ കായികോദ്ധാരണത്തിന് അപ്രധാനമല്ലാത്ത ഒരു സ്ഥാനം നല്കേണ്ടതായുണ്ട്.

ഗ്രാമീണപുനരുദ്ധാരണ പദ്ധതി വിജയകരമാകേണമെങ്കിൽ, അത് സാമൂഹ്യപരമായിരിക്കേണമെന്നത് വലിയൊരു തത്വമാണ്. നാനാജാതി മതസ്ഥർ നിവസിക്കുന്ന ഓരോ ഗ്രാമത്തിന്റെയും പുനരുദ്ധാരണശ്രമം വിജയപര്യവസായിയായിത്തീരണമെങ്കിൽ നാനാജാതി മതസ്ഥരേയും ഒരു ചരടിൽ ഇണക്കിക്കോർത്ത പുഷ്പങ്ങളെ എന്നപോലെ സുസംഘടിതരാക്കിത്തീർക്കുന്ന ഒരു സാമൂഹ്യസംഘടനാതത്വം ആ പദ്ധതിയിൽ ഉണ്ടായിരിക്കേണ്ടത് അത്യന്താപേക്ഷിതമാകുന്നു.

സാമൂഹ്യസംഘടന എന്നാൽ എന്താകുന്നു? ഗ്രാമീണപുനരുദ്ധാരണ ശാസ്ത്രവിശാരദനായ ശ്രീജിത് ഹാച്ച് അവർകളുടെ ഭാഷയിൽത്തന്നെ അതിനെ നമുക്ക് വ്യാഖ്യാനിക്കാം. അദ്ദേഹം പറയുന്നു: "സാമൂഹ്യസംഘടന എന്നതിന്റെ അർത്ഥം, ഓരോ സ്ഥലത്തുമുള്ള വിഭിന്നജാതിക്കാരേയും, വിഭിന്നമതസ്ഥരേയും കുബേരകുചേല വ്യത്യാസമോ, പണ്ഡിതപാമര വ്യത്യാസമോ പരിഗണിക്കാതെ, എല്ലാവരേയും സുസംഘടിതരാക്കിത്തീർത്തുകൊണ്ട്, പരസ്പരം സഹകരിച്ചും സഹായിച്ചും സ്വതന്ത്രവും, സുന്ദരവും, സുഖക്ഷേമസമൃദ്ധവുമായ ഒരു ജീവിതലബ്ധിയ്ക്കുവേണ്ടിയുള്ള പ്രവർത്തനങ്ങളിൽ ഭാഗഭാക്കുകളാകാൻ വേണ്ടി, ഏകീഭവിച്ചു ജീവിക്കുക എന്നതാണ്." (Hatch: Up From Poverty, Oxford University Press, p. 86)

സർവ്വദേശീയമായ ഏതൊരു പ്രസ്ഥാനത്തിന്റേയും പരാജയത്തിന് പ്രധാന നിദാനമായിരിക്കുന്നത് തദ്ദേശീയരിലുള്ള സാമൂഹ്യസംഘടനയുടെ അഭാവമാകുന്നു. നമ്മുടെയിടയിൽ സർവ്വസാധാരണമായിത്തീർന്നിരിക്കുന്ന ചില പ്രസ്ഥാനങ്ങളിലേയ്ക്കു ദൃഷ്ടി നടത്തുന്നപക്ഷം മേൽപറഞ്ഞതിന്റെ പരമാർത്ഥം മനസ്സിലാക്കുവാൻ കഴിയും. വിഭിന്നജാതികളും വിഭിന്നമതങ്ങളുമാണ് നമ്മുടെ സാമൂഹ്യസ്ഥാപനങ്ങൾ പലതിന്റേയും അടിസ്ഥാനം. ഉദാഹരണമായി, വ്യാപാരപരമോ, വൈയവസായികമോ ആയ ചില പ്രസ്ഥാനങ്ങൾ ആരംഭിക്കുവാൻ ചിലർ പുറപ്പെടുന്നു എന്നു വിചാരിക്കുക. ആ പ്രസ്ഥാനപ്രവർത്തകന്മാർ ഏതൊരു സമുദായത്തിലും മതവിഭാഗത്തിലും ഉൾപ്പെട്ടവരാണോ ആ മതത്തിന്റെയോ സമുദായത്തിന്റേയോ പേരിനോടു് സംഘടിപ്പിച്ചായിരിക്കും അവരുടെ പ്രസ്ഥാനം ആരംഭിക്കപ്പെടുക. ഒരു ഉദാഹരണം ഇവിടെ ഉദ്ധരിക്കാം. വൈയവസായിക ലോകത്ത് ഒരു പുതിയ ബാങ്കു പുറപ്പെടുന്നു എന്ന് വിചാരിക്കുക അതിന്റെ (ആ സ്ഥാപനത്തിന്റെ) പേരു്, തൽസ്ഥാപകന്മാരുടെ സമുദായനാമധേയത്തോടു് സംഘടിതമായിരിക്കും. ഓരോരോ സമുദായക്കാരുടെ വ്യക്തിപരമായ പുരോഗമനത്തെ സാധിക്കേണ്ട സ്ഥാപനങ്ങളും അതാതു സമുദായനാമധേയത്തോടു് സുസംഘടിതമായിരിക്കുന്നു എങ്കിൽ അതിൽ വിപ്രതിപത്തിയ്ക്കു അവകാശമില്ല. എന്നാൽ ഗ്രാമോദ്ധാരണപദ്ധതി ഒരു പ്രത്യേക മതക്കാരുടേയോ, സമുദായക്കാരുടേയോ സ്വകാര്യസ്വത്തല്ല. വിവിധസമുദായങ്ങളാലും വിവിധമതസ്ഥരാ

ല എന്നു് എഴുതിപ്പോയതാണു്; ജീവിതത്തിലെ സമസ്താവശ്യങ്ങളേയും നിർവ്വഹിക്കുവാൻ അവനു് ആകെ ഒന്നോ രണ്ടോ മുറികളായിരിക്കും അവന്റെ ചെററക്കുടിലിലുള്ളതു്.) അടുപ്പിൽ എരിയേണ്ട അഗ്നി മറെറാരു രൂപത്തിൽ അവന്റെ ഉദരത്തിലാണു് എരിഞ്ഞുകൊണ്ടിരിക്കുന്നതു്. ആഹാരം, വസ്ത്രം, നിവാസസൌകര്യം എന്നീ ജീവിതത്തിലെ പ്രാഥമികാവകാശങ്ങളും അവനു് എന്നും നിഷേധിക്കപ്പെട്ടിരിക്കുന്നു. അവനു് തന്റെ ആയുർദ്ദിനങ്ങളും എന്നും ദാരിദ്ര്യത്തിന്റേയും തജ്ജന്യമായ ജീവിതക്ലേശങ്ങളുടേയും അനന്തമായ, അഭംഗുരമായ ഒരു പര്യായം മാത്രമായിരിക്കുന്നു. തന്മൂലം, ജീവിതത്തിന്റെ സുന്ദരവശങ്ങളെപ്പററി ഗ്രഹിക്കുന്നതിനോ, ജീവിതത്തിന്റെ നാനാവശങ്ങളേയും വികസിപ്പിച്ചു് തനിക്കും പരന്മാർക്കും പ്രയോജനപ്രദമാക്കിത്തീർക്കുന്നതിനോ, അവനു് സാധിക്കുന്നില്ല. ഓരോ മനുഷ്യവ്യക്തിക്കുമുള്ള ജീവിതോദ്ദേശം സഫലമാക്കുവാനുള്ള സന്ദർഭങ്ങളും, കഴിവുകളും, ഇവയ്ക്കു് ഗ്രാമീണന്റെ ദാരിദ്ര്യാവസ്ഥ ഒരു വലിയ പ്രതിബന്ധമായി നില്ക്കുന്നു. ആകയാൽ വ്യക്തികളുടെ, കുടുംബത്തിന്റെ, സാമ്പത്തികോദ്ധാരണമാണു് ഗ്രാമോദ്ധാരണത്തിന്റെ അതിശക്തമായ മറെറാരു അസ്തിവാരം. നഗ്നമായ ദാരിദ്ര്യവും പട്ടിണിയും നടമാടുന്ന ഗ്രാമീണപ്രദേശങ്ങളിൽനിന്നു് അവയെ രണ്ടിനേയും ദൂരീകരിക്കുവാനും, തൽഫലമായി ഗ്രാമീണരെ സുഭിക്ഷവും, സുഖഭൂയിഷ്ഠവുമായ ഒരന്തരീക്ഷത്തിലേയ്ക്കാനയിച്ചുകൊണ്ടു് അവരുടെ ജീവിതവികാസസിദ്ധിയെ വരുത്തുവാനും, ഗ്രാമോദ്ധാരണപദ്ധതിയിലെ സാമ്പത്തികവശം നമ്മെ സഹായിക്കുന്നു.

# BIBLIOGRAPHY.

1. Brayne, F. L. *Better Villages*, Oxford University Press. 1937.
2. D. Spencer Hatch, *Up From Poverty in Rural India*, Oxford University Press, 1938.
3. G. D. H. Cole, *Social Theory*.
4. D. Spencer Hatch, *Further Upward in Rural India*, Oxford University Press, 1938
5. de Mello, F. M. *Problems of Rural Reconstruction in India*. Oxford University Press, 1934
6. Rev. Charles E. Coughlin in *Social Justice* April, 1936.
7. I. W. Moomaw, *Education and Village Improvement*. Oxford University Press, 1939.

# അദ്ധ്യായം ൮

## ഗ്രാമോദ്ധാരണകേന്ദ്രങ്ങൾ

മുൻഅദ്ധ്യായത്തിൽ പ്രതിപാദിക്കപ്പെട്ട അഞ്ചുവശങ്ങളുടെ കാര്യക്ഷമമായ സമുദ്ധാരണനിർവ്വഹണത്തിനു ഗ്രാമോദ്ധാരണ കേന്ദ്രങ്ങൾ അത്യന്താപേക്ഷിതമാകുന്നു. ഗ്രാമോദ്ധാരണ സൌധത്തിന്റെ അസ്ഥിവാരം ഗ്രാമോദ്ധാരണ കേന്ദ്രമായിരിക്കണം. ആ അസ്ഥിവാരത്തിന്മേൽ നാം ഉദ്ധാരണസൌധത്തെ കെട്ടിപ്പടുക്കയും, ആ സുരക്ഷിതകേന്ദ്രത്തിൽനിന്നുകൊണ്ട് ഏതല്പരിസരങ്ങളിലുള്ള ഗ്രാമീണരേയും, ഗ്രാമപ്രദേശങ്ങളേയും ഉദ്ധരിച്ചു തുടങ്ങുകയുമാണ് നാം ആദ്യം ചെയ്യേണ്ടത്. ഏതാദൃശമായ ഉദ്ധാരണകേന്ദ്രങ്ങളുടെ അപേക്ഷ കൂടാതെ ഗ്രാമോദ്ധാരണം സാധിക്കാൻ ഒരുമ്പെടുന്നത് അസ്ഥിവാരമില്ലാതെ കോട്ടകെട്ടുന്നതുപോലെ നിഷ്പ്രയോജനമായ, ബുദ്ധിശൂന്യമായ, ഒരു പ്രവൃത്തിയായിരിക്കും.

ശ്രീ: ഹാച്ച് അവർകളാൽ സ്ഥാപിതമായിട്ടുള്ളതും, ഇന്ത്യയുടെ എന്നല്ല, ജാപ്പാൻ, ബർമ്മ, സിലോൺ ആദിയായ രാജ്യങ്ങളുടെ പോലും സവിശേഷമായ ശ്രദ്ധയെ ഹഠാദാകർഷിച്ചിരിക്കുന്നതുമായ മാർത്താണ്ഡത്തെ ഗ്രാമോദ്ധാരണ കേന്ദ്രം യഥാർത്ഥത്തിൽ ഭാരതഖണ്ഡത്തിലെ സമസ്തഗ്രാമങ്ങൾക്കും ഒരു മാതൃകാഗ്രാമോദ്ധാരണ കേന്ദ്രമായി പരിലസിക്കുന്നു. ഇരുപതുകൊല്ലക്കാലത്തിലധികമായി ഗ്രാമോദ്ധാരണവിഷയത്തിൽ നിരീക്ഷണപരീക്ഷണങ്ങളും നടത്തിക്കൊണ്ടിരുന്ന ഈ മഹാത്മാവിന്റെ മഹനീയ സാന്നിദ്ധ്യത്തിലും, വിദഗ്ദ്ധമായ മേൽനോട്ടത്തിലും

ക്രമപ്രവൃദ്ധമായ വളർച്ചയേയും വികാസത്തേയും പ്രാപിച്ചിരിക്കുന്ന ആ ഗ്രാമോദ്ധാരണകേന്ദ്രം ഇന്ന് ഗ്രാമോദ്ധാരണ പരിപാടിയിലെ അന്ത്യവശങ്ങളുടേയും ഉദ്ധാരണം പരിപൂർണ്ണമായി സാക്ഷാല്ക്കരിച്ച ഒരു സ്ഥാപനമാണ്. ഗ്രാമോദ്ധാരണപദ്ധതിയുടെ താത്വികമായ പഞ്ചവശങ്ങളേയും പരീക്ഷണത്തിന്റെ കർക്കശവും നിശിതവുമായ പരിധികളിൽ പെടുത്തി വിസ്മയാവഹമായ വിജയം കരസ്ഥമാക്കുവാൻ സാധിച്ചിരിക്കുന്ന മാർത്താണ്ഡം ഗ്രാമോദ്ധാരണകേന്ദ്രത്തെ മാതൃകയായി സ്വീകരിക്കുക മാത്രമേ ഗ്രാമോദ്ധാരണത്തിനായി പുറപ്പെടുന്ന യുവജനങ്ങളും, അഭ്യസ്തവിദ്യരായ ഗ്രാമീണരും ചെയ്യേണ്ടതായുള്ളൂ.

ഗ്രാമോദ്ധാരണത്തിന്റെ മൌലികതത്വങ്ങളെ മാത്രം പരാമർശിക്കുന്ന ഈ ഗ്രന്ഥത്തിൽ, ഗ്രാമോദ്ധാരണ വിഷയത്തിൽ ദൃഷ്ടി പതിഞ്ഞിരിക്കുന്ന സമസ്തപേരുടേയും ശ്രദ്ധയെ ആകർഷിച്ചിരിക്കുന്ന ആ ഗ്രാമോദ്ധാരണ കേന്ദ്രത്തിന്റെ പരിപൂർണ്ണമായ ഒരു വിവരണമോ, അവരുടെ പ്രവർത്തനങ്ങളുടേയും പരീക്ഷണങ്ങളുടേയും വിസ്തൃതമായ ഒരു പ്രതിപാദനമോ അനാവശ്യകമായിരിക്കും. മാർത്താണ്ഡം കേന്ദ്രത്തിന്റെ പഞ്ചവിഷയോദ്ധാരണ പരിശ്രമങ്ങളും വിസ്തൃതമായും, വിപുലമായും, ഓരോ ഗ്രന്ഥങ്ങളും നിർമ്മിക്കുവാൻ വേണ്ടും വിവരങ്ങളും അടങ്ങിയ ഓരോ വിസ്തൃതാദ്ധ്യായമാണ്. 1926 നും, 1938 നും മദ്ധ്യത്തിൽ മാർത്താണ്ഡം കേന്ദ്രത്തിൽനിന്ന് അഭ്യസ്തവിദ്യരായ 900 യുവജനങ്ങളാണ് ഗ്രാമോദ്ധാര

ണ വിഷയത്തിൽ പ്രത്യേക പരിശീലനവും ശിക്ഷണവും ലഭിച്ച് ലോകത്തിൻെറ വിവിധഭാഗങ്ങളിലേക്കും പോയിട്ടുള്ളതു്. ഇതിനുപുറമെ, പേർഷ്യാ, ഇംഗ്ലണ്ടു്, സ്വിസർലണ്ടു്, കാനഡ, ചൈനാ, പാലസ്റ്റൈൻ, സൌത്തു് ആഫ്രിക്കാ, ഈജിപ്തു്, ഫിലിപ്പൈൻ ദ്വീപുകൾ, ഓസ്ട്രേലിയാ, ടർക്കി, കൊറിയാ, സയാം, ആസ്ട്റിയ, ജപ്പാൻ, ഫ്രാൻസ്, തെക്കെ അമേരിക്ക എന്നിങ്ങനെ ലോകത്തിൻെറ വിവിധഭാഗങ്ങളിൽനിന്നും ഗ്രാമോദ്ധാരണപരമായ നിർദ്ദേശങ്ങൾ നല്കുവാൻ മാർത്താണ്ഡം കേന്ദ്രത്തോടു് പലരും ആവശ്യപ്പെട്ടുകൊണ്ടിരിക്കുതായി ഹാച്ച് അവർകൾ പ്രസ്താവിക്കുന്നു. മേല്പറഞ്ഞ വസ്തുതകളിൽനിന്നുതന്നെ, മാർത്താണ്ഡം കേന്ദ്രം ഗ്രാമോദ്ധാരണ വിഷയത്തിൽ മാർഗ്ഗനിർദ്ദേശം ചെയ്യാൻ തികച്ചും പര്യാപ്തമായ ഒരു സ്ഥാപനമായിത്തീർന്നിട്ടുണ്ടെന്നു് നിർവ്വിശങ്കം നമുക്കു് ധരിക്കുവാൻ കഴിയുന്നതാണു്.

മാർത്താണ്ഡം കേന്ദ്രത്തിൻെറ സർവ്വപ്രധാനോദ്ദേശങ്ങളെ ശ്രീജിത് ഹാച്ച് അവർകൾ ഇങ്ങിനെ ക്രോഡീകരിക്കുന്നു.

1. ഈ കേന്ദ്രത്തെ ചുററി നില്ക്കുന്ന ഗ്രാമങ്ങളിലെ സാമ്പത്തികവും, സാമൂഹ്യവും, ധാർമ്മികവും, ആദ്ധ്യാത്മികവുമായ ക്ഷേമത്തെ പുലർത്തുവാൻ വേണ്ടിയുള്ള ഈ പ്രവർത്തനത്തിൽ ജാതിമതഭേദമെന്യേ സമസ്തരേയും സംഘടിപ്പിക്കുക.

2. കൃഷി, കുടിൽവ്യവസായം ആദിയായ സാമ്പത്തികോദ്ധാരണമാർഗ്ഗങ്ങളിൽ ഗ്രാമീണജനതയ്ക്കു വേണ്ടതാ

യ ശാസ്ത്രീയജ്ഞാനം നല്കുക; ആവശ്യമുള്ള ഉപാധികളേയും അവക്ക് നിർദ്ദേശിച്ചു കൊടുക്കുക.

3. കാർഷികോല്പന്നങ്ങളേയും, കുടിൽവ്യവസായത്തിൽനിന്നു ലഭിക്കുന്ന സംസ്കൃത ദ്രവ്യങ്ങളേയും, അവയിൽനിന്നു ലബ്ധമാകുന്ന വരുമാനത്തേയും പരസ്പര സഹായതത്വമനുസരിച്ച്, സഹകരണതത്വാനുസൃതം വർദ്ധിപ്പിക്കുവാൻ അവരെ സഹായിക്കുക.

4. കന്നുകാലികൃഷി, കോഴികൃഷി, ഫലമൂലാദികൃഷി എന്നിവയിൽ ഗ്രാമീണജനതയ്ക്ക് ശാസ്ത്രീയമായ നിർദ്ദേശങ്ങളും നല്കുക.

5. ശുചീകരണനിയമങ്ങളെ അനുഷ്ഠാനപരമാക്കിത്തീർത്തും, കിണറുകളും കുളങ്ങളും കുഴിപ്പിച്ച് ശുദ്ധജലസൗലഭ്യമരുളിയും, ആരോഗ്യദായകവും, സ്വഭാവസംസ്കരണത്തെ സാധിക്കുന്നതുമായ കായികവിനോദങ്ങളും കായികാഭ്യാസങ്ങളും ഏർപ്പെടുത്തിയും ഗ്രാമീണജനതയെ പ്രബുദ്ധമാക്കുവാൻ സഹായിക്കുക.

6. ഗ്രാമീണപ്രദർശനങ്ങളും നടത്തി, ഗ്രാമീണപുനരുദ്ധാരണപ്രവർത്തനങ്ങളുടെ ഫലത്തേയും, മാഹാത്മ്യത്തേയും വിശദീകരിച്ചുകൊണ്ട്, ഉല്പന്നങ്ങളുടെ മാഹാത്മ്യത്തെ ദ്വിഗുണീഭവിപ്പിക്കാൻ ഇതരന്മാർക്ക് പ്രോത്സാഹനം നല്കുക.

7. പ്രസംഗങ്ങളാലും, ചിത്രപ്രദർശനങ്ങളാലും, ലാൻടേൺ പ്രസംഗങ്ങളാലും, സാഹിത്യപ്രചരണത്താലും ജനസാമാന്യത്തിന് ലഹരിപദാർത്ഥങ്ങളുടെ ദോഷഫലങ്ങളും മനസ്സിലാക്കുകയും, അവയുടെ ഉപയോഗത്തെ അവരിൽ കഴിയുന്നതും നിയന്ത്രിക്കുകയും ചെയ്ക.

8. ഗ്രാമങ്ങളിൽ ഗതാഗതസൌകൎയ്യം വൎദ്ധിപ്പിക്കുക.

9. പരസ്പരകലഹങ്ങൾക്കു പഞ്ചായത്തുകൾമൂലം സന്ധി ഉണ്ടാക്കുകയും, തദ്വാരാ സമാധാനം സ്ഥാപിക്കുകയും ചെയ്യുക.

10. ഗ്രാമീണജനതയുടെ ക്ഷേമം പുലൎത്തുവാൻ പൎയ്യാപ്തമായ എല്ലാപദ്ധതികളും ഏൎപ്പെടുത്തുക.

(Hatch: Up From Poverty in Rural India, Oxford University Press, P. 87-88)

ഗ്രാമോദ്ധാരണോദ്ദേശങ്ങളെ സംബന്ധിച്ച പത്തു പ്രമാണങ്ങളാണു് മേൽ ഉദ്ധരിച്ചവ. ഈ ദശതത്വങ്ങളാകുന്ന അടിസ്ഥാനത്തിന്മേലായിരിക്കണം — ഈ ദശതത്വങ്ങളുടെ സാക്ഷാല്ക്കാരത്തിനായിരിക്കണം — ഗ്രാമോദ്ധാരണകേന്ദ്രം സ്ഥാപിതമാകുന്നതു്. ഈ തത്വങ്ങളുടെ പ്രയോഗക്ഷമമായ പ്രവൎത്തനത്തിനായി, സ്ഥാപിതമാകുന്ന ഗ്രാമോദ്ധാരണകേന്ദ്രത്തിൽനിന്നു് ഏതൽപ്രമാണങ്ങളുടെ പ്രചോദനശക്തി ചുററുമുള്ള അന്തരീക്ഷത്തിലേക്കു പായുന്നു. ആ നവ്യമായ പ്രചോദനലഹരി അലസരായി, അജ്ഞരായി, അന്ധരായി, അനൈകമത്യത്തിൽ പരസ്പരം കലഹിച്ചും ചൂഷണംചെയ്തും ജീവിക്കുന്ന ഗ്രാമീണരെ ഒരു നവോത്ഥാനദശയിലേയ്ക്കു് ആനയിക്കുന്നു.

ഗ്രാമോദ്ധാരണകേന്ദ്രം സ്ഥാപിതമാകേണ്ടതു് എവിടെയായിരിക്കണം; എങ്ങിനെയുള്ള സാഹചൎയ്യങ്ങൾ ഉള്ള സ്ഥലത്തായിരിക്കണം; എന്ന ഒരു പ്രശ്നം ഇവിടെ ഉദയം ചെയ്യുന്നു. ഓരോ ഗ്രാമത്തിലേയും ആവശ്യങ്ങൾ കാലദേശാവസ്ഥകളെ ആശ്രയിച്ചു് വിഭിന്നങ്ങളായിരി

കുമെന്നും, ഓരോ ഗ്രാമത്തിലെയും താല്പൎയ്യങ്ങൾക്കനുഗുണമായിരിക്കണം ഉദ്ധാരണകേന്ദ്രം സ്ഥാപിക്കുന്ന സ്ഥലമെന്നും ശ്രീ. എഫ്. എൽ. ബ്രെയിൻ അദ്ദേഹത്തിന്റെ "ഗ്രാമീണഭാരതത്തിന്റെ പുനൎന്നിൎമ്മിതി" എന്ന ഗ്രന്ഥത്തിൽ പറയുന്നുണ്ടു്. അതു് യഥാൎത്ഥമാണുതാനും. ഓരോ ഗ്രാമത്തിലെയും സ്ഥിതിഗതികളും, ആവശ്യങ്ങളും വിഭിന്നങ്ങളായിരിക്കുന്ന സ്ഥിതിക്കു് എല്ലാ ഗ്രാമങ്ങൾക്കും ബാധകമായ സാമാന്യവ്യവസ്ഥകൾ കേന്ദ്രം സ്ഥാപിക്കുന്ന സ്ഥലത്തെ സംബന്ധിച്ചു് നല്കുന്ന പ്രയാസമേറിയ ഒരു കാൎയ്യമാണു്. എങ്കിലും ആ സ്ഥലം എപ്രകാരമുള്ളതായിരിക്കണമെന്നതിനെ സംബന്ധിച്ചു് ചില സാമാന്യതത്വങ്ങൾ സ്വീകാൎയ്യങ്ങളാണെന്നു് ശ്രീ: ഹാച്ചു് അവർകൾ പറയുന്നു. അദ്ദേഹം നിൎദ്ദേശിക്കുന്ന ആ സാമാന്യതത്വങ്ങളെ ഇപ്രകാരം ക്രോഡീകരിക്കാം:

1. ഭാരവാഹിത്വപരമോ, ഭരണപരമോ ആയ സന്ദൎശനങ്ങൾക്കു സൌകൎയ്യപ്രദമാംവിധം കേന്ദ്രം സമീപസ്ഥമായിരിക്കണം.

2. നൈസൎഗ്ഗികമായ ഗുണഗണങ്ങളോടുകൂടിയ, പട്ടണത്തിന്റെ കൃത്രിമമായ പകിട്ടുകൾ ഏല്ക്കാത്ത ഒന്നായിരിക്കണം കേന്ദ്രസ്ഥാപനത്തിനു് തെരഞ്ഞെടുക്കുന്നസ്ഥലം.

3. അതു് ഒരു സാമൂഹ്യസംഘടനാപരിപാടിയിൽ പരിപൂൎണ്ണമായിച്ചേൎന്നു പ്രവൃത്തിക്കുവാൻ സാധിക്കുന്ന വിവിധജാതിമതസ്ഥരാൽ നിബിഡമായിരിക്കണം.

4. നിശിതമായ ദാരിദ്ര്യത്തിന്നു വിധേയരും, ജീവിതാവശ്യങ്ങളും ജീവിതാവകാശങ്ങളും നിഷേധിക്കപ്പെ

ട്ടവരും, കുടിൽവ്യവസായാദികളെ സാമ്പത്തികോദ്ധാരണമാർഗ്ഗങ്ങളായി സ്വാഗതംചെയ്യാൻ സന്നദ്ധരും, ആയതിരവധി ദരിദ്രജനങ്ങളുമൽ നിബിഡമായിരിക്കണം ആ സ്ഥലം.

5. ഗ്രാമോദ്ധാരണപ്രവർത്തനത്തിൻെറ ഫലങ്ങൾ പുറപ്പെട്ടുതുടങ്ങുമ്പോൾ അവയുടെ വിതരണത്തെ നിഷ്പ്രയാസം സാധിക്കത്തക്കവണ്ണം റെയിൽവെസ്റ്റേഷനോ ബസ്സ് ഗതാഗതമുള്ള റോഡുകളോ ആ സ്ഥലത്തിൻെറ സമീപമുണ്ടായിരിക്കണം.

6. ആ സ്ഥലത്തിൻെറ ചുററിലുമായി ധാരാളം ഗ്രാമങ്ങൾ ഉണ്ടായിരിക്കേണ്ടതാണ്.

7. സമീപസ്ഥലങ്ങളിലെ ബാലികാബാലന്മാരുടെ പാഠശാലകളുടെ അല്ലെങ്കിൽ പാഠശാലയുടെ സമീപമായിരിക്കണം കേന്ദ്രം സ്ഥിതിചെയ്യുന്നതു്. കാരണം, ബാലികാബാലന്മാർ മുതിർന്നവരേക്കാൾ ഗ്രാമോദ്ധാരണകേന്ദ്രത്തിലെ പ്രവർത്തനങ്ങളാൽ ആകൃഷ്ടരായിത്തീരുന്നതും, അവർക്കു് അവയെ നിഷ്പ്രയാസം ഹൃദിസ്ഥമാക്കി മററുള്ളവരിൽ പകർത്തുവാൻ സാധിക്കുന്നതുമാണ്. (Hatch: Further Upward in Rural India, Oxford University Press. P. 29)

അതാതു ഗ്രാമങ്ങളിലെ അഭ്യസ്തവിദ്യരായ യുവജനങ്ങൾ മുന്നോട്ടിറങ്ങി മേൽപറയപ്പെട്ട ഗുണങ്ങളോടുകൂടിയ സ്ഥലം കണ്ടുപിടിക്കുവാൻ ശ്രമിക്കുന്നതായാൽ നിഷ്പ്രയാസം സാധിക്കുന്നതാണ്. ഏതൊരു പ്രസ്ഥാനത്തിൻെറയും വിജയം അതിൻെറ പ്രവർത്തകരുടെ സ്വയം സഹായ ശീലത്തിൽ, സ്വാശ്രയശീലത്തിൽ സമ്പൂർണ്ണമാ

യും സ്ഥിതി ചെയ്യുന്ന എന്ന കാര്യം വിസ്മരിക്കരുത്. സ്വയം സഹായത്തിലും സ്വാശ്രയശീലത്തിലും ദൃഢമായി വിശ്വസിക്കാത്ത നേതാക്കന്മാർക്ക് നിസ്സഹായരും നിരാവലംബരുമായ ഗ്രാമീണരെ ഉദ്ധരിക്കുവാൻ കഴിയുന്നതല്ല. സ്വയം സഹായബുദ്ധിയും, സ്വാശ്രയശീലവുമുള്ള അഭ്യസ്തവിദ്യരായ യുവജനങ്ങൾക്ക്, മേൽ വിവരിക്കപ്പെട്ട ഗുണഗണങ്ങളോടുകൂടിയ സ്ഥലങ്ങളെ കണ്ടെത്തുവാനും, ഗ്രാമോദ്ധാരണകേന്ദ്രങ്ങൾ സ്ഥാപിക്കുവാനും നിഷ്പ്രയാസം സാധിക്കുന്നതാണ്. ഒരുപക്ഷെ, ഒരു ഗ്രാമോദ്ധാരണകേന്ദ്രത്തിനാവശ്യമുള്ള സ്ഥലം വാങ്ങുവാനും അതിനുവേണ്ടുന്ന കെട്ടിടങ്ങൾ നിർമ്മിക്കുവാനും മററും പ്രാരംഭച്ചെലവിന് പണം ആവശ്യമായേക്കാം. ഒരു ഗ്രാമോദ്ധാരണകേന്ദ്രം അത് സ്ഥിതി ചെയ്യുന്ന ഗ്രാമത്തിനും പരിതഃസ്ഥിതങ്ങളായ ഗ്രാമങ്ങൾക്കും വരുത്താമെന്നു പ്രതീക്ഷിക്കാവുന്ന അഭിവൃദ്ധിയെന്തെന്ന് മനസ്സിലാക്കിയാൽ, അതാതു ഗ്രാമങ്ങളിലെ ധനികന്മാരായ ലഘുപക്ഷത്തിൽ സന്മനസ്സും ഔദാര്യബുദ്ധിയും ഉള്ളവരുണ്ടെങ്കിൽ അവർ, ഗ്രാമോദ്ധാരണകേന്ദ്രത്തിന്നാവശ്യമായ സ്ഥലം സൗജന്യമായി നല്കുന്നതിനും, ഒരുപക്ഷെ, പ്രാഥമിക ചിലവുകളെ നിർവ്വഹിക്കുന്നതിനും സന്നദ്ധരായിത്തീരും. അതുകൊണ്ടാണ് ഗ്രാമോദ്ധാരണപ്രസ്ഥാനത്തിന്റെ പ്രാഥമികവിജയം മുഴുവനും സ്വയം സഹായത്തിലും സ്വാശ്രയശീലത്തിലുമാണ് നിക്ഷിപ്തമായിരിക്കുന്നതെന്ന് ഞാൻ പറഞ്ഞത്. അങ്ങിനെ ഗ്രാമോദ്ധാരണകേന്ദ്രത്തിനുവേണ്ട സ്ഥലം കരഗതമായാൽ അടുത്തതായി ചെയ്യേണ്ടത് ഗ്രാമോദ്ധാരണവിഷയത്തിൽ പരിശീലന

വും ശിക്ഷണവും ലഭിച്ച ഒരു വിദഗ്ധൻെറ നേതൃത്വം സ്വീകരിക്കയാണ്. പരിഷ്കൃതഗവമ്മേണ്ടുകളിൽ പലതും ഗ്രാമീണ പുനരുദ്ധാരണാത്ഥം പ്രത്യേക ഉദ്യോഗസ്ഥന്മാരെ നിയമിച്ചു കഴിഞ്ഞിട്ടുണ്ട്. സമത്ഥരായ ഗ്രാമീണ പുനരുദ്ധാരണ വിദഗ്ധന്മാരിൽനിന്നു് നിർദ്ദേശങ്ങളും വാങ്ങി ഗ്രാമോദ്ധാരണ കേന്ദ്രത്തെ നയിച്ചുതുടങ്ങുവാൻ വിഷമമില്ല. എന്നാൽ ഈ ഗ്രാമോദ്ധാരണോദ്യോഗസ്ഥന്മാരെത്തന്നെ സദാപി ആശ്രയിച്ചു ജീവിക്കുക വിഷമമായി വന്നേയ്ക്കാം. അതുകൊണ്ടു് ഓരോ ഗ്രാമത്തിൽനിന്നും സൌകയ്യമുള്ള അഭ്യസ്ഥവിദ്യരായ യുവജനങ്ങളും മാത്താണ്ഡത്തെപ്പോലുള്ള ഗ്രാമോദ്ധാരണകേന്ദ്രങ്ങളിൽ പോയി പ്രത്യേകമായ പരിശീലനവും ശിക്ഷണവും സമ്പാദിച്ചു് മടങ്ങി വരേണ്ടതു് ഓരോ ഗ്രാമത്തിലേയും ഗ്രാമോദ്ധാരണ കേന്ദ്രത്തിൻെറ വിജയത്തിനു് അത്യന്താപേക്ഷിതമാണു്. ഇന്നു് വിദ്യാലയങ്ങളിൽനിന്നും, സർവ്വകലാശാലകളിൽനിന്നും പുറത്തുവരുന്ന അഭ്യസ്ഥവിദ്യരായ യുവജനങ്ങളും ഗവമ്മേണ്ടുദ്യോഗസമ്പാദനത്തിനുവേണ്ടി ഓടിനടക്കുന്ന സമയമത്രയും ചെലവഴിക്കുന്ന പക്ഷം ഗ്രാമോദ്ധാരണകേന്ദ്രങ്ങളിൽ പോയി പരിപൂണ്ണമായ ഒരു പരിശീലനം കഴിച്ചു് സ്വഗ്രാമങ്ങളിൽ മടങ്ങി എത്തുവാൻ സാധിക്കുമെന്നു് സപ്രൂജി ഒരു പ്രസംഗത്തിൽ പ്രസ്താവിക്കയുണ്ടായി. ഗ്രാമോദ്ധാരണ വിഷയത്തിൽ പരിശീലനം കഴിച്ചവരുടെ നേതൃത്വത്തിൽ ഗ്രാമോദ്ധാരണകേന്ദ്രങ്ങൾ സ്ഥാപിച്ചു് പ്രവത്തനം സമാരംഭിച്ചാൽ ഗ്രാമോദ്ധാരണ സംരംഭത്തെ വിജയഭൂയിഷ്ഠമായ ഒരു വീഥിയിലേയ്ക്കു നയിക്കുവാൻ നിഷ്പ്രയാസം സാധിക്കും.

# BIBLIOGRAPHY.

1. Dr. J. Russel Andrew: *Rural Reconstruction in Burma*, Oxford University Press.

2. Spencer D. Hatch, *Up From Poverty in Rural India*, Oxford University Press.

3. Spencer D. Hatch, *Further Upward in Rural India*, Oxford University Press.

4. F. M. de Mello, *Problems of Rural Reconrtruction in India*, Oxford University Press.

5. M. B. Ahmed: *The Problem of Rural Uplift in India.*

6. Royal Commission on Agriculture in India-Report, Vol, 1.

## അദ്ധ്യായം ഒമ്പതു്

# ഗ്രാമീണൻെറ മാനസികോദ്ധാരണം

ഗ്രാമോദ്ധാരണപ്രവൎത്തനത്തിനു് ഒരു കേന്ദ്രസ്ഥാനവും അതിനെ ഭരിക്കുവാൻ വിദഗ്ദ്ധനായ ഒരു നേതാവും ഉണ്ടായിക്കഴിഞ്ഞാൽ, ഗ്രാമീണരുടെ മാനസികോദ്ധാരണത്തിനാണു് നാം ആദ്യമായി പുറപ്പെടേണ്ടതു്. പുരോഗമനവിഷയത്തിലുള്ള ഗ്രാമീണൻെറ അശ്രദ്ധയും അനാസ്ഥയും അവൻെറ അജ്ഞാനത്തിൽ നിക്ഷിപ്തമാണെന്നു്, അജ്ഞതയിൽ ദൃഢസ്ഥാപിതമാണെന്നു് ഈ വിഷയത്തിൽ ഗവേഷണങ്ങൾ നടത്തിയിട്ടുള്ള അഭിജ്ഞന്മാർ രേഖപ്പെടുത്തിയിട്ടുണ്ടു്. ഗ്രാമീണജനത ഉദ്ധരിക്കപ്പെടേണമെങ്കിൽ, ആ ഉദ്ധാരണം ശാശ്വതമായിരിക്കേണമെങ്കിൽ, അവരുടെ മാനസികോന്നമനമാണു് ആദ്യമായി സാധിക്കേണ്ടതു്. കൊച്ചി, തിരുവിതാംകൂർ എന്നീ നാട്ടുരാജ്യങ്ങളിൽ ഉണ്ടായിട്ടുള്ള വിദ്യാഭ്യാസപുരോഗമനം യഥാൎത്ഥത്തിൽ അഭിനന്ദനാൎഹമാണെങ്കിലും, നമ്മുടെ ഗ്രാമീണരുടെ അജ്ഞതയും, തജ്ജന്യമായ സങ്കുചിതമനസ്ഥിതിയും ഇന്നും അതിൻെറ ഭയങ്കരരൂപത്തിൽത്തന്നെ സ്ഥിതിചെയ്യുന്നു. പരേതനായ അഞ്ചാം ജോൎജ്ജ് ചക്രവൎത്തി തിരുമനസ്സുകൊണ്ടു് 1912-ൽ കൽക്കത്തായിൽ വെച്ചു് ഇങ്ങിനെ പറകയുണ്ടായി: "ജ്ഞാനദീപത്തിൻെറ ഉജ്ജ്വലപ്രഭാപൂരത്താൽ ഇൻഡ്യയിലെ എൻെറ പ്രജകളും ഓരോരുത്തരുടേയും ഭവനങ്ങളും പ്രകാശമാനമായിത്തീരുകയും, അവരുടെ പ്രയത്നങ്ങളും, പ്രസ്ഥാനങ്ങളും

വിജ്ഞാനം നൽകുന്ന പ്രഭാകേന്ദ്രങ്ങളാൽ നയിക്കപ്പെട്ട കഷ്ടം ചെയ്യട്ടെ എന്നാണു് എന്റെ ആത്മാർത്ഥമായ അഭിലാഷം.” ചക്രവർത്തി തിരുമനസ്സിലെ ഈ അഭിലാഷപ്രകാശനത്തിനുശേഷം മുപ്പത്തഞ്ചു നീണ്ട വത്സരങ്ങളും കഴിഞ്ഞുപോയിരിക്കുന്നു. ഇന്നും ഭാരതീയഗ്രാമീണരുടെ ഇടയിൽനിന്നു് അജ്ഞാനാന്ധ്യത്തെ ദൂരീകരിക്കുവാൻ ഭരണാധികൃതന്മാർ അതിയത്നം ചെയ്തുകൊണ്ടിരുന്നിട്ടും, ആ പ്രയത്നങ്ങളും പൂർണ്ണഫലമെത്താതെ നിലകൊള്ളുകതന്നെ ചെയ്യുന്നു. ഇൻഡ്യൻ ജനതയിലെ ഓരോ ആയിരത്തിലും 95 പേർ മാത്രമേ അക്ഷരജ്ഞാനമുള്ളവരായുള്ളു എന്നു് കാണിക്കുന്ന കാനേഷുമാരി കണക്കു് ഈ യാഥാർത്ഥ്യത്തെ വിശദീകരിക്കുന്നുണ്ടല്ലോ.

അക്ഷരജ്ഞാനത്തിന്റെ പ്രചാരംകൊണ്ടുമാത്രം, സാക്ഷരന്മാരായിത്തീർന്നതുകൊണ്ടുമാത്രം, മാനസികോദ്ധാരണം സാധിക്കുന്നതല്ല. പക്ഷേ, സാക്ഷരത്വം മാനസികോദ്ധാരണത്തിന്റെ അസ്ഥിവാരം പടുക്കുന്നു. ഗ്രാമീണരുടെ അനക്ഷരത്വത്തിനു് നിവാരണം വരുന്നതോടുകൂടി അവർ ഒരു പുതിയ ലോകത്തിലേയ്ക്കു പ്രവേശിക്കുന്നു, എന്നു് ഒരു മനഃശാസ്ത്രജ്ഞൻ പറയുന്നു. ആകയാൽ, മാനസികോദ്ധാരണത്തിന്റെ പ്രഥമപടിയായി, അസ്ഥിവാരമായി, ഗ്രാമോദ്ധാരണപ്രവർത്തകന്മാർ ചെയ്യേണ്ടതു് അക്ഷരജ്ഞാനത്തെ ജനതാമദ്ധ്യത്തിൽ പ്രചരിപ്പിക്കയാകുന്നു. അതിനു് ഗ്രാമോദ്ധാരണകേന്ദ്രത്തിലെ പ്രവർത്തകന്മാർക്കു് നിശാപാഠശാലകൾവഴി ഗ്രാമീണരിൽ വിദ്യാവിതരണം സാധിക്കാവുന്നതാണു്. ഔന്ധിലെ (Aundh) കിരീടാവകാശിയായ രാജകുമാരനും, രാജകുടുംബത്തിലെ ഇ

തരരാജകുമാരന്മാരും, കുമാരിമാരും സ്വകരങ്ങളിൽ റാന്തലുമായി (Lantern) തങ്ങളുടെ ഭരണസീമയിൽപ്പെട്ട ഗ്രാമപ്രദേശങ്ങളിൽ നിശാകാലങ്ങൾതോറും ചുററിസഞ്ചരിച്ച് ഗ്രാമീണജനങ്ങളെ സാക്ഷരന്മാരാക്കിത്തീൎത്തുകൊണ്ടിരിക്കുന്നു എന്ന് പത്രങ്ങളിൽ കാണുകയുണ്ടായി. കാണ്ഡിലെ കിരീടാവകാശിയായ രാജകുമാരന്റെയും, ഇതര രാജകുമാരീകുമാരന്മാരുടെയും സ്തുത്യൎഹമായ പ്രസ്തുത കൃത്യം നിശ്ചയമായും ഇതരരാജ്യക്കാൎക്കെല്ലാം തികച്ചും അനുകരണീയവും ഗ്രാമീണപുനരുദ്ധാരണവിഷയത്തിൽ ഏൎപ്പെടുന്ന യുവപ്രവൎത്തകൎക്ക് പ്രചോദനപ്രദവുമാണെന്ന് ഞാൻ തുറന്നു പറഞ്ഞുകൊള്ളട്ടെ. നമ്മെ ഭരിക്കുന്ന ഭരണാധികൃതന്മാരും, അവരുടെ ശേഷക്കാരും നമ്മുടെ വിയൎപ്പുതുള്ളികൾ അവൎക്ക് സമാൎജ്ജിച്ചുകൊടുക്കുന്ന സുഖസൌകൎയ്യാദികളുടെ സമൃദ്ധിയിൽ ജീവിക്കുന്നവരാണെങ്കിൽ, നമ്മെ, നമ്മുടെ ആവശ്യങ്ങളിലും, നമ്മുടെ അവകാശങ്ങളിലും നിസ്വാൎത്ഥസേവനം ചെയ്യാനുള്ള ഉത്തരവാദിത്വം അവരിൽ പൂൎണ്ണമായി സ്ഥിതിചെയ്യുന്നുണ്ട്.

അക്ഷരജ്ഞാനവിതരണം നിശാപാഠശാലകൾമൂലം നമുക്ക് നിഷ്പ്രയാസം നമ്മുടെ ഗ്രാമീണരിൽ സാധിക്കുവാൻ കഴിയും. യഥാൎത്ഥത്തിൽ നിശാപാഠശാലകൾകൊണ്ടുള്ള അക്ഷരജ്ഞാനവിതരണത്തിന്റെയും ഒരു കേന്ദ്രമായിരിക്കണം നമ്മുടെ ഗ്രാമോദ്ധാരണകേന്ദ്രങ്ങൾ. ഗ്രാമീണജനസാമാന്യത്തെ നിശാപാഠശാലകൾവഴി സാക്ഷരന്മാരാക്കുന്നതോടുകൂടിത്തന്നെ ഗ്രാമോദ്ധാരണപ്രസ്ഥാനത്തിലെ ഇതരതത്വങ്ങളേയും പ്രയോഗക്ഷമമാക്കുവാൻ നമുക്കു സാധിക്കുന്നതാണ്. നിശാപാഠശാലകൾവഴി

അക്ഷരജ്ഞാനവിതരണം സാധിക്കുന്നതോടുകൂടി ഗ്രാമീണരുടെ മാനസികോദ്ധാരണത്തെ ഗ്രാമീണവായനശാല, ചലച്ചിത്രപ്രദർശനങ്ങളും, മായാദീപപ്രസംഗങ്ങളും, ഗ്രാമീണസമ്മേളനങ്ങളും, പ്രദർശനങ്ങളും, ഗ്രാമീണനാടകങ്ങളും ആദിയായ പ്രസ്ഥാനങ്ങളുംമൂലം വിജയശ്രീയിഷ്ടമാക്കുവാൻ നമുക്കു നിഷ്പ്രയാസം സാധിക്കും. ഈ പറഞ്ഞ വിവിധ മാർഗ്ഗങ്ങളെ ഗ്രാമീണന്റെ മാനസികോദ്ധാരണപരിപാടിയിലെ സുനിശ്ചിതോപാധികളായി സ്വീകരിക്കേണ്ടതാണെന്നുള്ള ഗ്രാമീണപുനരുദ്ധാരണവിദഗ്ദ്ധന്മാരുടെ നിർദ്ദേശങ്ങളും തികച്ചും ആദരണീയങ്ങളാണ്.

ആകയാൽ ഗ്രാമീണപുനരുദ്ധാരണകേന്ദ്രത്തിൽനിന്ന് പ്രഥമമായി പുറപ്പെടേണ്ട പ്രവർത്തനം നിശാപാഠശാലകൾവഴി സാക്ഷരതാവിതരണം നടത്തുകയാകുന്നു. അഭ്യസ്തവിദ്യരായ ഗ്രാമീണയുവജനങ്ങളും ഏകോപിച്ച് ഉത്സാഹപൂർവ്വം ശ്രമിക്കുന്നതായാൽ, ഗ്രാമീണരുടെ സൌകര്യാദികളെ ആസ്പദമാക്കി ഗ്രാമീണരെ നിശാപാഠശാലകളിലേക്കു നിരന്തരം വിളിച്ചുകൂട്ടുവാനും, ആ ഗ്രാമീണസഹോദരങ്ങളെ സാക്ഷരന്മാരാക്കിത്തീർക്കുവാനും സാധിക്കും. ഗ്രാമോദ്ധാരണകേന്ദ്രം സ്ഥിതിചെയ്യുന്ന ഗ്രാമത്തെ വലയംചെയ്തുനില്ക്കുന്ന എല്ലാ ഗ്രാമങ്ങളിലേയും ഗ്രാമീണർക്ക് ഗ്രാമോദ്ധാരണകേന്ദ്രത്തിലെ നിശാപാഠശാലകളിൽ നിശാകാലങ്ങളിൽ വന്നുചേരുക വിഷമമാകയാൽ, ഗ്രാമീണർക്ക് നിഷ്പ്രയാസം സമ്മേളിക്കുവാൻ സൌകര്യപ്രദമായ സ്ഥലങ്ങളും ഗ്രാമോദ്ധാരണപ്രവർത്തകന്മാർ കണ്ടെത്തി, ആ വക സ്ഥലങ്ങളിൽ നിശാപാഠശാലകളും വേറേയും നടത്തുന്ന കാര്യത്തിൽ പ്രത്യേകം ശ്രദ്ധാലുക്കളായിരിക്ക

ണം, ഗ്രാമീണനെ സമാകർഷിക്കുക എന്നതല്ലാതെ അവനെ നിർബ്ബന്ധിക്കുന്ന യാതൊരു നിയമാവലികളും ഗ്രാമോദ്ധാരണപ്രവർത്തനതത്വങ്ങളിൽ ഇല്ലാത്തതിനാൽ നിശാപാഠശാലകളിൽ ഹാജരാകുവാൻ ഗ്രാമീണനെ ഹഠാദാകർഷിക്കുന്ന ഉപാധികളെ പ്രവർത്തകന്മാർ കണ്ടെത്തേണ്ടതാണ്. അഭ്യസ്തവിദ്യരായ സ്ത്രീജനങ്ങളെ നമുക്ക് നമ്മുടെ ഗ്രാമപ്രദേശങ്ങളിൽ അപൂർവ്വമായെങ്കിലും കണ്ടെത്തുവാൻ കഴിയും. അഭ്യസ്തവിദ്യരായ സ്ത്രീജനങ്ങളും മുന്നോട്ടിറങ്ങി ഗ്രാമീണവനിതാലോകത്തിലെ അനക്ഷരത്വത്തെ ദൂരീകരിക്കുവാൻ ശ്രമിച്ചാൽ അതും ഗ്രാമോദ്ധാരണത്തെ നിഷ്പ്രയാസം സാധിക്കുന്ന ഒരു സമുചിതകൃത്യമായിരിക്കും.

അക്ഷരജ്ഞാനലബ്ധി സാധിച്ചാൽ, പിന്നെ ഗ്രാമീണന്റെ മാനസികോദ്ധാരണത്തെ ത്വരിപ്പിക്കുന്ന മറ്റൊരു പ്രധാനഘടകം ഗ്രാമീണവായനശാലയാണ്. സാക്ഷാൽ സാക്ഷരത്വം സാധിച്ചശേഷം, ഗ്രാമീണനിൽ വായനയിലുള്ള അഭിരുചി വർദ്ധിപ്പിക്കുകയാണ് നാം ചെയ്യേണ്ടത്. അവന്റെ മനസ്സിനെ ആകർഷിക്കുന്ന ചെറുഗ്രന്ഥങ്ങളും, ലോകത്തിലെ പ്രധാനവാർത്തകളെ വിതരണം ചെയ്യുന്ന നാട്ടുഭാഷാപത്രങ്ങളും, ആദിയായവയിലേയ്ക്കു അവന്റെ ശ്രദ്ധയെ ആകർഷിക്കുകയാണ് അതിലേയ്ക്കുള്ള ഉത്തമമാർഗ്ഗം. അതിനുള്ള അത്യുത്തമമായ ഉപാധിയാണ് ഗ്രാമീണവായനശാല. ഗ്രാമീണന്റെ വിജ്ഞാനസമാർജ്ജനത്തെ പടിപടിയായി സഹായിക്കുന്നതും അവന്റെ മാനസികോദ്ധാരണത്തെ ഉത്തരോത്തരം സാധിക്കുന്നതുമായ ഗ്രന്ഥങ്ങളും നാട്ടുഭാഷാപത്രഗ്രന്ഥങ്ങളും മറ്റും

സുലഭമായുള്ള ഗ്രാമീണവായനശാലകഠം സ്ഥാപിക്കുവാൻ ഗ്രാമീണപുനരുദ്ധാരണപ്രവൎത്തകന്മാർ ശ്രമിക്കണം. സഞ്ചാരസജ്ജമായ വായനശാല (Travelling Libraries)കളെ ചില ഗ്രാമോദ്ധാരണകേന്ദ്രങ്ങഠം നടപ്പിൽ വരുത്തിയിട്ടുണ്ട്. ഗതാഗതത്തെ സുസാദ്ധ്യമാക്കിത്തീൎക്കത്തക്ക വീഥികളും ധാരാളം ഉള്ള ഗ്രാമങ്ങളിൽ സഞ്ചാരസജ്ജമായ ഒരു വായനശാല വലിയ പ്രയോജനം ചെയ്യുന്നതാണ്. എന്നാൽ ഗതാഗതസൌകൎയ്യങ്ങഠം തീരെയില്ലാത്ത ഗ്രാമങ്ങളിൽ ഇതു് പ്രായോഗക്ഷമമല്ലതന്നെ. ഗ്രാമോദ്ധാരണപ്രവൎത്തനങ്ങളുടെ പൂൎത്തീകരണത്താൽ ഗ്രാമീണവീഥികളും ഗതാഗതത്തിന് സൌകൎയ്യപ്രദമാകുമ്പോഠം സഞ്ചാരസജ്ജമായ വായനശാലാപ്രസ്ഥാനം ഗ്രാമീണപുനരുദ്ധാരണകേന്ദ്രങ്ങളും നടപ്പിൽവരുത്തുവാൻ ശ്രമിക്കേണ്ടതും, വരുത്തേണ്ടതുമാകുന്നു. ഗതാഗതസൌകൎയ്യം കൈവരുന്നതുവരെ ഗ്രാമീണവായനശാലകളും, ഗ്രാമീണപുനരുദ്ധാരണകേന്ദ്രത്തിൻെറ ആഭിമുഖ്യത്തിലും സംരക്ഷണയിലും സൌകൎയ്യപ്രദമായ സ്ഥലങ്ങളിൽ സ്ഥാപിച്ച് പ്രവൎത്തനം നടത്തേണ്ടതാണ്.

പണച്ചിലവില്ലാതെ വായനശാലകഠം സ്ഥാപിക്കുവാൻ സാധിക്കുമോ എന്ന ഒരു ചോദ്യത്തിന് ഇവിടെ അവകാശമുണ്ട്. ഗ്രാമോദ്ധാരണത്തിൻെറ ഒരു മൌലികതത്വംതന്നെ സ്വയം സഹായസിദ്ധാന്തമാണ് എന്ന കാൎയ്യം നാം വിസ്മരിച്ചുകളയരുത്. സ്വാശ്രയശീലരും, സ്വയംസഹായസിദ്ധാന്തത്തിൽ ദൃഢവിശ്വാസികളുമായ ഗ്രാമോദ്ധാരണപ്രവൎത്തകന്മാൎക്ക് വായനശാലകഠം സ്ഥാപിക്കുവാൻ ധനാപേക്ഷ വേണ്ടിവരുന്നതല്ല. സാമൂഹ്യ

സുസംഘടനാതത്വമനുസരിച്ച് വായനശാലകളും സ്ഥാപിക്കുവാനുള്ള സ്ഥലം ലഭിക്കുവാൻ അവർ വിഷമതകളും ഒന്നും കണ്ടെത്തുകയില്ല. അപ്രകാരംതന്നെ പുസ്തകങ്ങളും, പത്രമാസികകളും ശേഖരിക്കുവാനും അവക്ക് യാതൊരു ബുദ്ധിമുട്ടും ഉണ്ടായിഎന്നു വരുന്നതല്ല. ഇന്ന് നല്ല നിലയിൽ, വിജയകരമായി, നടത്തിവരുന്ന ഒന്നുരണ്ടു ഗ്രന്ഥശാലകൾ ഇതെഴുതുന്നയാളിന്റെ ജന്മഭൂമിയായ ഗ്രാമത്തിൽത്തന്നെ നടപ്പിലിരിക്കുന്നുണ്ട്. നിസ്വാർത്ഥരും, അഭ്യസ്തവിദ്യരുമായ ഏതാനും യുവജനങ്ങൾ ഏകോപിച്ചാണ് ആ വായനശാലകൾ സ്ഥാപിച്ചു നടത്തിവരുന്നത്. വായനശാലാപ്രവർത്തകന്മാരിൽ അധികപേരും വിദ്യാർത്ഥികളായതുകൊണ്ട് അവർ മദ്ധ്യവേനൽ അവധികാലങ്ങളിൽ നഗരങ്ങളിലും അഭ്യസ്തവിദ്യരായ ജനങ്ങളുടെ ഇടയിലുംപോയി അഭ്യർത്ഥനകൾ നടത്തി അവരിൽനിന്ന് പുസ്തകങ്ങൾ സൌജന്യമായി സമ്പാദിക്കയാണ് ചെയ്യുന്നത്. അപ്രകാരംതന്നെ, പ്രതിദിനപത്രങ്ങളും മററും വരുത്തിക്കൊണ്ടിരിക്കുന്നവരിൽനിന്നും, അവയുടെ ആവശ്യം കഴിയുമ്പോൾ, തങ്ങളുടെ വായനശാലയ്ക്കു ദാനംചെയ്യുവാനും അവർ ഏർപ്പാടുചെയ്യുന്നു. ഈ ഉപാധികളെ ആശ്രയിച്ചുമാത്രം അവക്ക് നിരവധി ഗ്രന്ഥങ്ങളും പത്രമാസികകളും ഉള്ള ഗ്രന്ഥാലയങ്ങളെ സ്ഥാപിക്കുവാനും, അവയെ പ്രതിവർഷം പരിപുഷ്ടമാക്കുവാനും കഴിഞ്ഞിട്ടുണ്ട്. ഇത് ഗ്രാമോദ്ധാരണപദ്ധതികൾ ഒന്നുംതന്നെ സമാരംഭിക്കപ്പെട്ടിട്ടില്ലാത്ത എന്റെ ഗ്രാമത്തിലെ അനുഭവമാണ്. ഈ ഒരു മാതൃക ഗ്രാമോദ്ധാരണകേന്ദ്രത്തിനും അ

തിൻെറ പ്രവർത്തകന്മാക്കും നിഷ്പ്രയാസം പ്രായോഗികപദ്ധതിയിൽ വരുത്തുവാൻ സാധിക്കുന്ന ഒന്നാണ്.

നിശാപാഠശാലകളും, ഗ്രാമീണവായനശാലകളും ഇവയെക്കൂടാതെ ഗ്രാമീണൻെറ മാനസികോദ്ധാരണം വരുത്തുവാൻ സഹായിക്കുന്ന വേറൊരു പ്രസ്ഥാനം ഗ്രാമീണരുടെ സമ്മേളനങ്ങളും വിളിച്ചുകൂട്ടി ഗ്രാമീണൻെറ മാനസികോദ്ധാരണം സാധിക്കുന്ന വിഷയങ്ങളെ ആസ്പദമാക്കിയുള്ള പ്രസംഗങ്ങളും, ചിത്രപ്രദർശനങ്ങളും, മാജിക്കുലാൻടേൺവഴിയുള്ള വിജ്ഞാനദായകപ്രഭാഷണങ്ങളും മററും നടത്തുകയാണ്. ഇവയും ഗ്രാമോദ്ധാരണപ്രവർത്തകന്മാക്ക് നിഷ്പ്രയാസം സാധിക്കാവുന്നതാണ്. ആദ്യമാദ്യം ഗ്രാമോദ്ധാരണ പ്രവർത്തകന്മാർതന്നെ പ്രസംഗങ്ങളും നടത്തിയുംമററും ജനസഞ്ചയത്തിന്ന് വിജ്ഞാനപോഷണം നല്കുവാൻ സാധിക്കും. അതിനെ തുടൎന്ന്, ഗ്രാമീണജനത സമ്മേളനങ്ങളിലും മററും അഭിരുചിയുള്ളവരായിത്തീൎന്നുകഴിയുമ്പോഴും അയൽനാട്ടുകളിൽനിന്നുംമററും അഭിജ്ഞന്മാരും, വിദഗ്ദ്ധന്മാരുമായ ജനങ്ങളെ ക്ഷണിച്ചുവരുത്തി മഹാസമ്മേളനങ്ങളുംതന്നെ നടത്തുവാനും, തദ്വാരാ ഗ്രാമീണജനതയുടെ മാനസികോദ്ധാരണം സവിശേഷം സാധിക്കുവാനും പ്രയാസമുണ്ടാകയില്ല. അപ്രകാരംതന്നെ, ഗ്രാമീണൻെറ നാനാമുഖമായ ഉൽക്കർഷത്തിന്ന് സഹായിക്കുന്നവിധം, ഗ്രാമീണജനോദ്ധാരണവിദഗ്ദ്ധന്മാരായ സാഹിത്യപ്രണയികളാൽ എഴുതപ്പെട്ട നാടകങ്ങളും അഭിനയിക്കുന്നതും പ്രത്യക്ഷമായ മാനസികോദ്ധാരണത്തെ സാധിക്കുന്ന ഒരു ഉപാധിയാകുന്നു.

# BIBLIOGRAPHY

1. *The Indian Year Book.* 1936-7. Times of India Press, Bombay.
2. F. L. Brayne, *Better Villages.* Oxford University Press.
3. G. F. Strickland, C. I. E. *Review of Rural Welfare Activities in India, 1932.*
4. Spencer D. Hatch, *Up From Poverty in Rural India*, Oxford University Press, 1938.
5. Spencer D. Hatch *Further Upward in Rural India, Oxford* University Press, 1938.
6. J. W. Mcomaw, *Education and Village Improvement*, Oxford University Press, '39.

## അദ്ധ്യായം പത്ത്

# ഗ്രാമീണന്റെ കായികോദ്ധാരണം

നിത്യദാരിദ്ര്യത്തിന്റെ പരിണതഫലമായി ഗ്രാമീണന്ന് ആരോഗ്യക്ഷതം വന്നുചേരുന്നതിൽ അത്ഭുതപ്പെടുവാനില്ല. കൂടുതൽ ആരോഗ്യം നേടുന്നതിനൊ, ഉള്ള ആരോഗ്യത്തെ നിലനിറുത്തിക്കൊണ്ടു പോകുന്നതിന്നോ അവന്റെ ദരിദ്രാവസ്ഥ അവനെ അനുവദിക്കുന്നില്ല. അരപ്പട്ടിണിയും മുഴുപ്പട്ടിണിയുമായി കഴിഞ്ഞുകൂടുന്ന ഗ്രാമീണന്ന് അവന്റെയും, അവന്റെ സന്താനപരമ്പരകളുടെയും ആരോഗ്യത്തെ നിലനിറുത്തിക്കൊണ്ടു പോകുവാൻ കഴിയുന്നതെങ്ങിനെ? ദരിദ്രരാണെങ്കിലും, സന്താനസംരക്ഷണത്തിന്ന് യാതൊരു മാർഗ്ഗവുമില്ലാത്തവരാണെങ്കിലും ഓരോ ഗ്രാമീണന്റെയും കുടുംബത്തിൽ ധാരാളം സന്താനങ്ങളെ കണ്ടെത്തുവാൻ നമുക്ക് സാധിക്കുന്നു. പ്രതിവർഷമുള്ള പ്രസവം നിമിത്തവും പ്രസവാനന്തരശുശ്രൂഷകൾ വേണ്ടവിധം ലഭിക്കായ്കയാലും ആരോഗ്യവും, ആയുസ്സും ക്ഷയിച്ച ഗ്രാമീണകുടുംബിനികളുടെ ദയനീയകാഴ്ചയാണ് ഗ്രാമീണന്റെ ഭവനത്തിൽ ഒരു സന്ദർശകനെ ആദ്യമായി സ്വാഗതം ചെയ്യുന്നത്. അതേതുടർന്ന്, ശരിയായ ആഹാരപദാർത്ഥങ്ങളുടെ അഭാവം നിമിത്തം എല്ലുപൊന്തി, വയറുന്തി, കണ്ണുകുഴിഞ്ഞ്, മുഖംവിളറി, ആരോഗ്യക്ഷതം ഭവിച്ചു, രോഗപീഡിതരായ ഒരു സന്താനപരമ്പരയേയും നാം കണ്ടെത്തുന്നു. അവയെല്ലാം ഉപരിയായി ദാരിദ്ര്യദുർദ്ദേവതയുടെ നിർദ്ദയമർദ്ദന

ത്താൽ, അവശനായ ആ ഗ്രാമീണകുടുംബനായകന്റെ ശോചനീയചിത്രവും ഹൃദയമുള്ളവരെ കരയിപ്പിക്കുന്ന, മൎമ്മഭേദകമായ ഒന്നാണു്. അനപേക്ഷ്യവും അകാരണവുമായ ദാരിദ്ര്യം ഗ്രാമീണനെയും കുടുംബത്തെയും ഘോരഘോരം ഗ്രസിച്ചതിന്റെ ഫലമായി അവർ ഒന്നൊഴിയാതെ ആരോഗ്യക്ഷതം ഭവിച്ചവരായിത്തീൎന്നു.

ഈ ദയനീയാവസ്ഥയിൽനിന്നു് ഗ്രാമീണനേയും അവന്റെ കുടുംബത്തെയും ഉദ്ധരിക്കേണമെങ്കിൽ, ഗ്രാമീണന്റെ സാമ്പത്തികോദ്ധാരണം മുമ്പേ, സാധിക്കേണ്ടിയിരിക്കുന്നു. ശരിയായ ആഹാരപദാൎത്ഥങ്ങളുടെ അഭാവം നിമിത്തമുണ്ടായ നാശോന്മുഖമായ ഈ അവസ്ഥയെ സാമ്പത്തികോദ്ധാരണത്താൽ മാത്രമേ പരിഹരിക്കുവാൻ സാധിക്കയുള്ളു. ഗ്രാമീണന്റെ സാമ്പത്തികോദ്ധാരണം സാധിക്കേണ്ടതെങ്ങിനെ എന്ന പ്രശ്നത്തിന്റെ മൌലികതത്വങ്ങളും ഇതിനെത്തുടൎന്നുള്ള അദ്ധ്യായത്തിൽ ഞാൻ സംക്ഷിപ്തമായെങ്കിലും വിശദമാക്കുന്നതാണു്. ഗ്രാമോദ്ധാരണപരിപാടിക്കു് വിഷയീഭൂതമായിട്ടുള്ള അഞ്ചു പ്രവൎത്തനകോടികളും പരസ്പരാപേക്ഷയുള്ളതാകയാൽ, ഗ്രാമീണന്റെ കായികോദ്ധാരണവും ഗ്രാമോദ്ധാരണപദ്ധതിയിൽ ഒട്ടും അപ്രധാനമല്ലാത്ത സ്ഥാനം അൎഹിക്കുന്നു. ആകയാൽ, ഗ്രാമോദ്ധാരണപ്രശ്നത്തിന്റെ ഇതരവശങ്ങളോടൊപ്പം ഗ്രാമീണന്റെ വിശിഷ്യ ഗ്രാമീണബാലപൌരന്മാരുടെ ക്ഷയോന്മുഖമായിരിക്കുന്ന ആരോഗ്യത്തിന്റെ പുനരുദ്ധാരണത്തിനും അതിന്റെ നിലനില്പിനും പര്യാപ്തമായ പദ്ധതികളെ ഗ്രാമോദ്ധാരണപ്രവൎത്തകന്മാർ കണ്ടുപിടിച്ചു നടപ്പിലാക്കേണ്ടതു് അത്യാവശ്യമാണു്.

ഗ്രാമോദ്ധാരണപദ്ധതിക്കു് ഉത്തമമാതൃകയായി പരിലസിക്കുന്ന മാർത്താണ്ഡം ഗ്രാമോദ്ധാരണകേന്ദ്രത്തിൽ ഗ്രാമീണജനാവലിയുടെ കായികോദ്ധാരണം വരുത്തുന്ന കായികവിനോദങ്ങൾ ശാസ്ത്രീയമായ രീതിയിൽ ഏർപ്പെടുത്തപ്പെട്ടിട്ടുണ്ടു്. കായികോദ്ധാരണത്തെ സാധിക്കേണ്ട കായികവിനോദങ്ങളെ ഏററവും ശാസ്ത്രീയമായ രീതിയിൽത്തന്നെ ഗ്രാമോദ്ധാരണപ്രവർത്തകന്മാരിൽ ആരെങ്കിലും പരിശീലിച്ചിരിക്കേണ്ടതു് അത്യാവശ്യമാണെന്നു് "ഗ്രാമീണഇൻഡ്യയുടെ പുനർന്നിർമ്മിതി" എന്ന ഗ്രന്ഥത്തിൽ ശ്രീ: എഫ്. എൽ. ബ്രെയിൻ നിർദ്ദേശിക്കുന്നു. കായികോദ്ധാരണത്തെ സാധിക്കുന്ന കായികവിനോദങ്ങളെപ്പററിയുള്ള ശാസ്ത്രീയജ്ഞാനം കരസ്ഥമാക്കുകയും, ആ ജ്ഞാനാനുസാരമായ പരിശീലനങ്ങൾ ലഭിക്കയും ചെയ്ത കാരോത്രാൾ ഓരോ ഗ്രാമോദ്ധാരണകേന്ദ്രത്തിലും ഉണ്ടായിരിക്കേണ്ടതാണു്. അല്ലാത്തപക്ഷം, കായികവിനോദങ്ങൾ അതിന്റെ ഉദ്ദിഷ്ടഫലമായ ഗ്രാമീണരുടെ കായികോദ്ധാരണത്തെ സാധിക്കാൻ പര്യാപ്തമാകുന്നതല്ല. പ്രത്യുത, ആ വിഷയത്തിലുള്ള ശാസ്ത്രീയജ്ഞാനത്തിന്റെ അഭാവം ക്ഷതാരോഗ്യന്മാരായ ഗ്രാമീണരുടെ ആരോഗ്യത്തെ കൂടുതൽ നാശോന്മുഖമാക്കിത്തീർക്കുന്നതിന്നു് ഇടയുള്ളതാണു്. കായികോദ്ധാരണപരമായ കായികവിനോദങ്ങൾക്കു് ശാസ്ത്രീയമായ രീതികളിൽ പരിശീലനം നല്കുന്ന കേന്ദ്രങ്ങൾ ഇന്നു് പല സ്ഥലങ്ങളിലുമുണ്ടു്. അവയിൽ ഏതിലെങ്കിലും പോയി, സമയവും സൌകര്യവുമുള്ള യുവജനങ്ങൾ പരിശീലനം സമ്പാദിക്കേണ്ടതു് ഗ്രാമോദ്ധാരണപദ്ധതിക്കു് ഇന്നു് അത്യന്താപേക്ഷിതമാകുന്നു.

ഗ്രാമീണയുവജനങ്ങൾക്കും ബാലികാബാലന്മാൎക്കും കായിക വിനോദങ്ങൾക്ക് സൌകൎയ്യപ്രദമായ സ്ഥലങ്ങൾ സജ്ജീകരിച്ചുകൊടുക്കുന്ന കാൎയ്യത്തിൽ ഗ്രാമോദ്ധാരണപ്രവൎത്തകന്മാർ ശ്രദ്ധിക്കേണ്ടതാണ്. കായികവിനോദരംഗങ്ങളായി പരിവൎത്തനംചെയ്യാൻ സൌകൎയ്യമുള്ള തരിശുഭൂമികളേയോ, വിശാല മൈതാനങ്ങളേയോ എല്ലാ ഗ്രാമങ്ങളിലും കണ്ടെത്തുവാൻ കഴിയും. ആ വക സ്ഥലങ്ങൾ വല്ല ജന്മികളുടേയും സ്വകാൎയ്യസ്വത്താണെങ്കിൽ, സാമൂഹ്യസംഘടനാദേശത്തിന്മേൽ സ്ഥാപിതമായിരിക്കുന്ന ഗ്രാമോദ്ധാരണകേന്ദ്രത്തിന്റെ പ്രവൎത്തകന്മാൎക്ക് ആ വക സ്ഥലങ്ങളുടെ ഉപയോഗത്തെ, ആ ഭൂസ്വത്തുടമസ്ഥന്മാരിൽനിന്ന് അനുവാദംവാങ്ങി, സാധിക്കാവുന്നതാണ്. അങ്ങിനെ സ്ഥലസൌകൎയ്യം ലഭ്യമായാൽ, ഗ്രാമത്തിലെ യുവജനങ്ങളെയും, ബാലികാബാലന്മാരേയും ആ സ്ഥലങ്ങളിലേക്കു സമാകൎഷിച്ച്, വിവിധങ്ങളും ആഹ്ലാദകരങ്ങളുമായ കായികോദ്ധാരണവിനോദങ്ങളിൽ ഏൎപ്പെടുത്തുവാൻ സാധിക്കും.

പൌരാണിക ഗ്രാമീണപ്രദേശങ്ങൾ വിവിധങ്ങളായ കായികവിനോദങ്ങൾക്ക് രംഗസ്ഥാനമായിരുന്നതായി ചരിത്രം ഉൽഘോഷിക്കുന്നു. തലപ്പന്തുകളി, കൈകൊട്ടിക്കളി, കോലാട്ടം, വള്ളംകളി, തുടങ്ങിയ നിരവധി കായികോദ്ധാരണപരങ്ങളായ വിനോദങ്ങൾ നമ്മുടെ ഗ്രാമപ്രദേശങ്ങളിൽ അക്കാലത്ത് നടപ്പിലിരുന്നിരുന്നു. എന്നാൽ അവ എല്ലാംതന്നെ ഇന്ന്—ചുരുക്കം ചില സ്ഥലങ്ങൾ ഒഴിച്ച്—നാമാവശേഷമായിക്കൊണ്ടിരിക്കുന്നത് പരിതാപകരമായ ഒരു യഥാൎത്ഥമാണ്. നദീസൌകൎയ്യമുള്ള

ഗ്രാമങ്ങളിൽ വള്ളംകളിയെ പുനജ്ജീവിപ്പിക്കേണ്ടതു്, ആരോഗ്യപരവും കായികോദ്ധാരണപരവുമായ അതിന്റെ പരമപ്രയോജനത്തെ പരിഗണിക്കുമ്പോൾ, അത്യന്താപേക്ഷിതമാകുന്നു. അപ്രകാരംതന്നെ നമ്മുടെ ഗ്രാമീണരുടെയിടയിൽ നാമാവശേഷമായിവരുന്ന പൌരാണികങ്ങളായ എല്ലാ കായികവിനോദങ്ങളേയും ശരിയായി ഉദ്ധരിച്ചു്, സംസ്കരിച്ചു് അവയെ നമ്മുടെ ഗ്രാമീണരുടെ കായികോദ്ധാരണോപാധികളാക്കിത്തീർക്കേണ്ടതു് ഗ്രാമോദ്ധാരണപ്രവർത്തകന്മാരുടെ അനുപേക്ഷണീയമായ കടമയാകുന്നു.

കോലാട്ടം, കൈകൊട്ടിക്കളി, ഓണക്കളി എന്നിവയ്ക്കു് വിനോദപരമായി മാത്രമല്ല, കായികോദ്ധാരണപരമായും വലിയ പ്രാധാന്യമുണ്ടു്. നമ്മുടെ ഗ്രാമീണബാലികമാരുടെ ഇടയിൽ ഇവയെ പുനരുദ്ധാരണംചെയ്തു് അവരുടെ മാനസികവും കായികോദ്ധാരണപരവുമായ പരമപ്രയോജനത്തെ പ്രായോഗികമാക്കിത്തീർക്കുവാൻ കേന്ദ്രപ്രവർത്തകന്മാർ പരിശ്രമിക്കണം. ഓരോ ഗ്രാമത്തിലും ദേശാചാരങ്ങൾക്കനുസൃതമായി സ്ഥിതിചെയ്തിരുന്ന പൌരാണിക കായികവിനോദങ്ങളെപ്പററി ശരിയായ ഒരു ഗവേഷണം നടത്തി, അവയെ ഉദ്ധരിക്കുകമാത്രമല്ല, ആധുനികസ്ഥാനത്തിന്റെ പ്രകാശത്തിൽ സംസ്കരിച്ചെടുത്തു്, ആധുനിക കായികവിനോദങ്ങളോടൊന്നിച്ചു്, നമ്മുടെ ഗ്രാമീണജനതയിൽ പ്രയോഗക്ഷമമാക്കുകയും ചെയ്യേണ്ടതാണു്. ഗ്രാമോദ്ധാരണകേന്ദ്രത്തിലെ കായികോദ്ധാരണവകുപ്പിനെ നയിക്കുകയും, നിയന്ത്രിക്കുകയും ചെയ്യുന്ന അഭ്യസ്തവിദ്യരായ പ്രവർത്തകന്മാർക്കു് ഈ വിഷയം വലിയ പ്രചോദനം നല്കുന്നതായിരിക്കുകയും ചെയ്യുന്നതാണു്.

## അദ്ധ്യായം പതിനൊന്ന്

# ഗ്രാമീണന്റെ സാമ്പത്തികോദ്ധാരണം

കൃഷിയെ ആശ്രയിച്ചു ജീവിക്കുന്ന ഭാരതീയരുടെ സംഖ്യ 66 ശതമാനമാണ്. ഇവരിൽ ഒരു വലിയ വിഭാഗം, കൃഷിനിലങ്ങൾ സ്വന്തമായില്ലാത്തവരും, കൃഷിനിലങ്ങൾ സ്വന്തമായുള്ള കർഷകരുടെ കൃഷിനിലങ്ങളിൽ ജോലിചെയ്യുന്നവരുമായ കർഷകത്തൊഴിലാളികളാണ്. വർഷത്തിൽ ഏതാനുംകാലം മാത്രമേ ഇവർക്ക് കൃഷിത്തൊഴിലിൽ ചെലവാക്കേണ്ടതായി വരുന്നുള്ളൂ; ബാക്കികാലം വേറെ തൊഴിലൊന്നും ചെയ്യാനില്ലാത്തതിനാൽ അലസതയിലും, ദാരിദ്ര്യത്തിലും കഴിച്ചുകൂട്ടേണ്ടിവരുന്നു. ഉള്ള തൊഴിൽതന്നെയും പരിഷ്കൃതരീതിയിലല്ല ചെയ്തുപോരുന്നത്. ആധുനികശാസ്ത്രത്തിനും വിജ്ഞാനത്തിനും ചേരുംവിധം കൃഷിസമ്പ്രദായം കാലാനുകൂലം പരിഷ്കരിക്കുന്നതിൽ ഇവർ വിമുഖരായിട്ടാണ് വർത്തിക്കുന്നത്. പരിഷ്കൃതമായ കൃഷിയായുധങ്ങൾ, നവീനരീതിയിലുള്ള വളങ്ങൾ, ചൈതന്യയുക്തമായ വിത്തുകൾ ഇവയെ സമ്പാദിച്ചുപയോഗിക്കുന്ന വിഷയത്തിൽ നമ്മുടെ കർഷകൻ ദത്തശ്രദ്ധനായിരിക്കുന്നില്ല. കർഷകത്തൊഴിലാളി പ്രതിവർഷം അലസതയിൽ കഴിച്ചുകൂട്ടുന്ന കാലത്തിന്റെ കണക്ക് നമ്മെ അത്ഭുതപരതന്ത്രരാക്കുകതന്നെ ചെയ്യുന്നു. പഞ്ചാബിൽ പ്രതിവർഷം 150 ദിവസം മാത്രമേ കർഷകനു ജോലിയുള്ളൂ. ബാക്കി സമയം മുഴുവനും അലസനായി കഴിച്ചുകൂട്ടുന്നു. മദ്രാസ് സംസ്ഥാനത്താകട്ടെ, ഒരുപ്പൂ കൃഷിനിലങ്ങളും ഇ

രപ്പൂ കൃഷി നിലങ്ങളും ഉള്ളതിൽ, ആദ്യത്തേതിൽ ജോലി ചെയ്യുന്ന കൃഷകൻ പ്രതിവൎഷം 5 മാസവും, രണ്ടാം ഇനത്തിലെ കൃഷകൻ 8 മാസവും മാത്രമേ ജോലി ചെയ്യുന്നുള്ളൂ. ബെംഗാളിലും, യൂണൈറ്റെഡ് പ്രോവിൻസുകളിലും കൃഷകൻ ഏഴുമാസത്തിൽ കൂടുതൽ ജോലിചെയ്യുന്നില്ല. കൊച്ചിയിലും തിരുവിതാംകൂറിലും കൃഷകൻ ജോലിയിൽ ഏൎപ്പെട്ടിരിക്കുന്ന കാലം വളരെ തുച്ഛവും, അലസതയിൽ കഴിച്ചുകൂട്ടുന്ന സമയം അപരിമിതവുമാകുന്നു. ഈ കണക്കുകൾകൊണ്ടു് തെളിയുന്നപ്രകാരം കൃഷകൻ സമയം അലസമായി കഴിച്ചുകൂട്ടുന്നതു് മനഃപൂൎവ്വമായിട്ടല്ല. കൃഷിയെ പരിപുഷ്ടമാക്കിത്തീൎക്കുവാനോ, കൃഷിസമയമല്ലാതുള്ള കാലങ്ങളെ പ്രയോജനപ്രദമായി ചിലവഴിക്കുവാനോ ഗ്രാമീണകൃഷകനു് അറികയില്ല; അവൻ അലസനായി കഴിയുന്നതിന്റെ പ്രധാന കാരണം അതാണു്. ഇവയ്ക്കു പുറമെ മറ്റൊരു കണക്കുകൂടി നമ്മുടെ സവിശേഷശ്രദ്ധയെ അൎഹിക്കുന്നുണ്ടു്. ഇന്നു് ഭാരതഖണ്ഡത്തിൽ 330 ലക്ഷം ഏക്കർ സ്ഥലം മാത്രമെ കൃഷി ചെയ്യപ്പെടുന്നുള്ളൂ. 240 ലക്ഷം ഏക്കർ സ്ഥലം ഇനിയും കൃഷിക്കു് പറ്റിയതായുണ്ടു്. ഉയരുവാനും ഉദ്ധരിക്കപ്പെടുവാനും കൃഷകൻ കാണിക്കുന്ന അനാസ്ഥയും, അശ്രദ്ധയും ഭാരതത്തെ ദാരിദ്ര്യബന്ധത്തിൽത്തന്നെ ഉറപ്പിച്ചു നിറുത്തിക്കൊണ്ടിരിക്കുന്നു.

ഗ്രാമോദ്ധാരണപദ്ധതിയിൽ, രാജ്യത്തിന്റെ നട്ടെല്ലായ കൃഷകനെ ഉദ്ധരിക്കുന്നതിലാണു് അതീവമായ ശ്രദ്ധ നാം പതിപ്പിക്കേണ്ടതായുള്ളതു്. കാൎഷികവൃത്തിയിൽ കൃഷകനെ വിദ്വാനും, വിദഗ്ദ്ധനും ആക്കിത്തീൎക്കുവാൻ ഗ്രാ

മോദ്ധാരണ പ്രവൎത്തകന്മാർ അവശ്യം ശ്രദ്ധിക്കേണ്ടതാണു്. കൃഷിനിലങ്ങളെ ആധുനികമായ രീതിയിൽ ഉള്ള ഉപകരണങ്ങൾ ഉപയോഗിച്ചു് ഉഴവാനും, സമൃദ്ധിയായി വിളവുനല്കുന്ന നവീനവളങ്ങൾ ഉപയോഗിച്ചു് നിലങ്ങളുടെ ഉല്പാദനശക്തിയെ പരിപുഷ്ടമാക്കുവാനും ഗ്രാമീണകൎഷകനു് കാലാനുകൂലമായ അറിവും പരിശീലനവും നല്കുവാൻ ഗ്രാമീണപുനരുദ്ധാരണകേന്ദ്രം ശ്രമിക്കേണ്ടതാണു്. അപ്രകാരംതന്നെ, ചൈതന്യയുക്തമായ നല്ല വിത്തുകൾ ശേഖരിക്കുന്ന വിഷയത്തിലും, കൃഷിയെ ശാസ്ത്രീയമായ രീതിയിൽ നവീകരിക്കുന്നതിലും ഗ്രാമോദ്ധാരണകേന്ദ്രത്തിന്റെ സവിശേഷമായ ശ്രദ്ധ പതിയേണ്ടതാകുന്നു. കൃഷിയുടെ ഉദ്ധാരണത്തിനും അഭിവൃദ്ധിക്കുംവേണ്ടി തന്നെ ഒരു കൃഷിവകുപ്പു് ഗ്രാമോദ്ധാരണകേന്ദ്രത്തോടനുബന്ധിച്ചുണ്ടായിരിക്കേണ്ടതു് അത്യന്താപേക്ഷിതമാകുന്നു.

ഗ്രാമീണന്റെ കൃഷിത്തൊഴിൽപരമായ ആവശ്യങ്ങളുടെ ഒരു പൎയ്യവേക്ഷണം ഗ്രാമോദ്ധാരണകേന്ദ്രപ്രവൎത്തകന്മാർ നടത്തേണ്ടതാണു്. ദേശകാലസ്ഥിതികൾ അനുസരിച്ചു് കൎഷകന്റെ ആവശ്യങ്ങൾ വിവിധങ്ങളായിരിക്കും. എങ്കിലും കൎഷകന്റെ മൌലികാവശ്യങ്ങളെ ബംഗാളിലെ ഗ്രാമോദ്ധാരണോദ്യോഗസ്ഥനായിരുന്ന ശ്രീജിത് എഫ്. എൽ. ബ്രെയിൻ അവൎകളുടെ വാക്കുകളിൽ ഏതാണ്ടിപ്രകാരം ക്രോഡീകരിക്കാം: മൂലധനം, കൃഷിസ്ഥലം, ജലസൌകൎയ്യം, വളം, നല്ലവിത്തു്, ബലിഷ്ഠമായ കന്നുകാലികൾ, കാൎഷികസാമഗ്രികൾ, നിശ്ചിതരീതിയിലുള്ള പ്രവൎത്തനം, വിളവുകൾക്കു നേരിടാവുന്ന രോഗങ്ങൾക്കുള്ള നിവാരണോപായം ആദിയായവ എന്നിങ്ങനെ.

സ്ഥലകാലവ്യത്യാസമെന്യേ കൃഷികാവശ്യങ്ങളെ വിഭജിക്കാം.

കൃഷികന്റെ മൂലധനം ഗ്രാമോദ്ധാരണപദ്ധതിയിലെ അതിപ്രധാനമായ ഒരു പ്രശ്നമാണ്. കൃഷിനിലങ്ങൾ സ്വന്തമായുള്ള കൃഷികരിൽ ഒരു വലിയ ശതമാനവും ഋണബാദ്ധ്യതയ്ക്കു വിധേയരാണ്. കൃഷികൻ കടബാദ്ധ്യതയിൽ കുടുങ്ങിയതു്, കൃഷിനിലങ്ങളെ നന്നാക്കുവാനോ, കൃഷിസാമഗ്രികൾക്കു് കാലാനുസൃതമായ പരിഷ്കാരങ്ങൾ വരുത്തുവാനോ, നല്ല കന്നുകാലികളെ വാങ്ങുവാനോ മറ്റോ വേണ്ടി കടംകൊണ്ടതുമൂലമല്ല. "കൃഷികന്റെ കടബാദ്ധ്യത" എന്ന തന്റെ അതിവിശിഷ്ടമായ ഗ്രന്ഥത്തിൽ അതിന്റെ കർത്താവായ ഡോക്ടർ പി. ജെ. തോമസ് അവർകൾ പറഞ്ഞിരിക്കുന്നതുപോലെ, കൃഷികൻ മുക്കററം കടത്തിൽ മുങ്ങിയതു് വിരുന്നുസല്ക്കാരങ്ങളും, വിവാഹാദിയന്തിരങ്ങളും നടത്തുവാനും, ഭൂമി വാങ്ങുവാനും, കെട്ടിടം പണിയുവാനും മററുംവേണ്ടി കടംവാങ്ങിയതുമൂലമാണ്. അതെ, ശ്രീജിത് എച്ച്. എൽ. ബ്രെയിനിന്റെ വാക്യത്തിൽ പറകയാണെങ്കിൽ, കൃഷികൻ കടംവാങ്ങിയതു് അവന്റെ കൃഷിനിലത്തേയോ കൃഷിയേയോ നന്നാക്കുവാനല്ല; പ്രത്യുത, ആദായശൂന്യമായ പ്രസ്ഥാനങ്ങൾക്കുവേണ്ടി, അതായതു് സാമുദായികമോ, കുടുംബപരമോ ആയ പ്രസ്ഥാനങ്ങൾക്കുവേണ്ടി മാത്രമായിരുന്നു.

ഇന്നത്തെ ഗ്രാമീണസാമ്പത്തികശാസ്ത്രത്തിൽ ചില വലിയ പ്രമാദങ്ങൾ സംഭവിച്ചുപോയിട്ടുണ്ട്. ഉത്തമന്മാർ കൃഷികനു് പണം കടംകൊടുക്കുന്നതു് അധികപങ്കും ഉല്പാദനപരങ്ങളായ പ്രസ്ഥാനങ്ങൾക്കായല്ല. യഥാർത്ഥ

ത്തിൽ കർഷകന് അവൻെറ സാമ്പത്തികോദ്ധാരണത്തെ സാധിക്കുന്ന പ്രവൎത്തനങ്ങളിൽ മൂലധനം മുടക്കുവാൻ പണം ആവശ്യമാണ്. എന്നാൽ കൎഷകൻ പണം കടംവാങ്ങുന്നതു് ആ ഉദ്ദേശസാദ്ധ്യത്തിനായിട്ടല്ല. കാൎഷികോല്പന്നങ്ങളെ വൎദ്ധിപ്പിക്കുവാൻ അവൻ കാണിക്കുന്ന അശ്രദ്ധയോടൊപ്പം കാൎഷികോല്പന്നങ്ങളുടെ വരവും ചുരുങ്ങുന്നു. അങ്ങിനെ അവൻെറ കാൎഷികവൃത്തിയിൽനിന്നുള്ള വരവ് ചുരുങ്ങുന്നതോടുകൂടി, അവൻ കൃഷിപ്രവൃത്തിയുടെ അഭിവൃദ്ധിക്കുവേണ്ടിയല്ലാതെ ഇതരാവശ്യങ്ങൾക്കുവേണ്ടി വാങ്ങിയിട്ടുള്ള കടം പലിശസഹിതം പതിന്മടങ്ങു് വൎദ്ധിക്കയും, അവൻ കടബാദ്ധ്യതയിൽനിന്നു് വിമുക്തനാകുവാൻ വഴി കാണാതെ എന്നും ഉത്തമൎണ്ണൻെറ അടിമയായി ജീവിക്കേണ്ടിവരികയും ചെയ്യുന്നു.

ഇതിനുപുറമെ, പണം കടംകൊടുക്കുന്ന ഏൎപ്പാടുതജ്ജന്യമായി അധമൎണ്ണനോടു് ഉത്തമൎണ്ണൻ കാണിക്കാറുള്ള കൎക്കശ്യവും, അനീതിപരവുമായ നയവിശേഷങ്ങളും വ്യക്തികൾതമ്മിലുള്ള സൌഹാൎദ്ദത്തെ നശിപ്പിക്കുന്നു. ഗ്രാമീണജീവിതക്ഷേമത്തിന് അനുപേക്ഷണീയമായ ഒരു ഘടകമാണ് വ്യക്തികൾ തമ്മിൽ ഇണങ്ങിച്ചുള്ള ജീവിതം. ആ സൌഹാൎദ്ദജീവിതത്തിനു് ഭംഗബാദ്ധ്യത പലപ്പോഴും പിളൎപ്പുണ്ടാകുന്നു. ഉത്തമൎണ്ണൻ അധമൎണ്ണൻെറ മേൽ ചുമത്തുന്ന പലിശയും മററും യാതൊരു പരിധിയോ, കണിശമായ കണക്കുകളോ സൂക്ഷിക്കുന്നതിൽ അവന് ശ്രദ്ധയോ ഉണ്ടാകാറില്ലെന്നും, അതുതന്നെ സൌഹാൎദ്ദത്തെയും വ്യക്തികൾ തമ്മിലുള്ള യോജിപ്പിനേയും നശി

ക്ലിക്കുന്ന ഒരു ഘടകമാണെന്നും, ശ്രീജിത് എഫ്. എൽ. ബ്രെയിൻ പറയുന്നു.

ശ്രീജിത് ബ്രെയിൻ തുടർന്നുപറയുന്നു: "സമസ്തവിഷയങ്ങൾക്കുംവേണ്ടി പണം കടംവാങ്ങുക എന്ന പതിവ് അധമർണ്ണനായ കർഷകനിൽ നാം കാണുന്നു. യഥാർത്ഥത്തിൽ, കൃഷിസ്ഥലങ്ങളെ കൂടുതൽ ഉല്പാദനസജ്ജമാക്കുന്നതിനും, ഉല്പന്നങ്ങളെ വർദ്ധിപ്പിക്കുവാൻ പര്യാപ്തമായ ഉപാധികളെ നേടുന്നതിനും, കാർഷികവൃത്തിയിലെ അത്യാവശ്യങ്ങളെ നിർവ്വഹിക്കുന്നതിനും മാത്രമേ കർഷകൻ കടം വാങ്ങാവൂ. കുടുംബപരവും, സാമുദായികവുമായ ആവശ്യങ്ങളെ ഒരിക്കലും കടംവാങ്ങി നിർവ്വഹിക്കരുത്. അവ കർഷകന്റെ വരുമാനത്തിൽനിന്ന് അവൻ ചിരേണ ശേഖരിക്കുന്ന സമ്പത്തുകൊണ്ട് നിർവ്വഹിക്കേണ്ടതാണ്. ജീവിതക്ഷേമം നടമാടുന്ന രാജ്യങ്ങളിൽ മിതവ്യയവും, അതിനെത്തുടർന്ന് തുച്ഛമായെങ്കിലുമുള്ള ഒരു ധനശേഖരവും, കുടുംബജീവിതക്ഷേമത്തിന്റെ അസ്ഥിവാരങ്ങളായിത്തീർന്നിട്ടുണ്ട്. യഥാർത്ഥത്തിൽ മിതവ്യയശീലവും, ധനസംഭരണസമ്പ്രദായവും ആണ് അവരുടെ സർവ്വക്ഷേമാഭിവൃദ്ധിയുടെയും അടിസ്ഥാനകാരണം. വിവാഹത്തിനോ, ശവസംസ്കാരത്തിനോ വേണ്ടി ആ ഉദ്ദേശങ്ങൾക്കായി ശേഖരിക്കപ്പെട്ടിരിക്കുന്ന പണത്തിൽ ഒരു പൈപോലും കൂടുതൽ ചിലവഴിക്കപ്പെടരുത്. ഒരിക്കൽ കടം വാങ്ങിയാൽ പിന്നെ കടംവാങ്ങുക ഒരു ശീലമായിത്തീരും. കടം വാങ്ങിയിട്ടെങ്കിലും ഒരു അടിയന്തിരം നടത്തിയില്ലെങ്കിൽ, അതുമൂലം കടംവരുത്തിവെയ്ക്കുന്ന ഒരു വലിയ വിപ

ത്തിനെ ഒഴിച്ചുവെച്ചു എന്നു കൃതാർത്ഥത അടയുകയല്ല, പ്രത്യുത, തന്റെ കുടുംബത്തിന്റെ അധഃപതനമായിപ്പോയി എന്നു പരിഗണിച്ചുതുടങ്ങുന്ന കർഷകരാണു് അധികവും.”

ഋണബാദ്ധ്യതയിൽ കുടുങ്ങിയിരിക്കുന്ന കർഷകരേയും ഗ്രാമീണരേയും അതിൽനിന്നു മോചിപ്പിക്കുന്നതായ നിയമാവലികൾ ഇന്നു് പരിഷ്കൃത ഗവൺമെണ്ടുകൾ നടപ്പിൽ വരുത്തിത്തുടങ്ങിയിട്ടുണ്ടു്. എന്നാൽ അവയ്ക്കു് പ്രതീക്ഷിതഫലം സദ്യസ്സാദ്ധ്യമാകണമെങ്കിൽ ഗ്രാമോദ്ധാരണപദ്ധതിമൂലം കർഷകന്റെ സാമ്പത്തികോദ്ധാരണം സാധിക്കുന്ന ഉപാധികളെ ആശ്രയിക്കേണ്ടതായിരിക്കുന്നു. പ്രവർത്തകന്മാരുടെ ഷത്തകയല്ലാത്ത രീതിയിൽ നടത്തപ്പെടുന്ന പരസ്പരസഹായസംഘങ്ങൾക്കു്, കർഷകനല്ലാത്ത ഗ്രാമീണനെയും സാമ്പത്തികാധഃപതനത്തിൽനിന്നു് ഉദ്ധരിക്കുവാനുപയുക്തമായ പ്രസ്ഥാനങ്ങളെ മൂലധനംകൊടുത്തു സഹായിക്കുവാൻ സാധിക്കുന്നതാണു്. ഇന്ത്യയിൽ ഇന്നു് 1,05,083 പരസ്പരസഹായസംഘങ്ങൾ ഉണ്ടെന്നും, അവയിൽ ആകെക്കൂടി 43,04,309 അംഗങ്ങൾ ഉണ്ടെന്നും, അവയ്ക്കു് ആകെയുള്ള മൂലധനം 96 കോടി ഉറുപ്പികയാണെന്നും, ഈ സംഘങ്ങളിൽ 90 ശതമാനവും കർഷകരെ കൃഷിപോഷകോപയുക്തമായ മാർഗ്ഗങ്ങളിൽ പണം ചിലവിടുവാൻ മൂലധനംകൊടുത്തു സഹായിച്ചുവരുന്നുണ്ടെന്നും, ഔദ്യോഗികമായ കണക്കുകൾ വെളിവാക്കുന്നു. പണവ്യാപാരംമാത്രം ജീവിതവ്രതമായിക്കരുതുന്നവരും, അന്യായപലിശ നേടുന്നവരും, നീ

നിരഹിതമായി പെരുമാറുന്നവരുമായ ധനികന്മാരുടേയും പണവ്യാപാരികളുടേയും വലയിൽ കർഷകൻ പെട്ടു കുടുങ്ങിപ്പോകാതിരിക്കുന്നതിന് ഓരോ ഗ്രാമത്തിലും, ഗ്രാമോദ്ധാരണകേന്ദ്രത്തോടനുബന്ധിച്ച്, പരസ്പരസഹായസംഘങ്ങൾ ഉണ്ടായിരിക്കേണ്ടത് അത്യാവശ്യമാണ്. പരസ്പരസഹായസംഘങ്ങൾ കേവലം അവയുടെ പ്രവർത്തകന്മാരുടെ കുത്തകയായിത്തീരാതിരിക്കുവാനും, അവയുടെ ഉദ്ദിഷ്ടഫലങ്ങൾ പൂർണ്ണമായും ഗ്രാമീണജനസാമാന്യത്തിന് ലബ്ധമാകുവാനും, ഗ്രാമോദ്ധാരണകേന്ദ്രപ്രവർത്തകന്മാർ പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. സഹകരണസ്ഥാപനങ്ങളുടെ അടിസ്ഥാനതത്വങ്ങളേയും പ്രവർത്തനോപാധികളേയും മററും സംബന്ധിച്ച ജ്ഞാനം ഏററവും ശാസ്ത്രീയമായ രീതിയിൽ നല്കപ്പെടുന്ന സ്ഥാപനങ്ങളിൽ പഠനശേഷം ശരിയായ പരിശീലനം നേടിയവരായിരിക്കണം ഗ്രാമോദ്ധാരണകേന്ദ്രത്തിലെ പരസ്പരസഹായസംഘപ്രവർത്തകന്മാർ എന്നുള്ളത് ആ സ്ഥാപനത്തിന്റെ വിജയത്തിന് അത്യന്താപേക്ഷിതമാണ്.

ഗ്രാമീണന് മൂലധനം സംബന്ധിച്ചുണ്ടാകുന്ന വിഷമതയെ പരസ്പരസഹായസംഘത്തിന്റെ കാര്യക്ഷമമായ പ്രവർത്തനംകൊണ്ട് പരിഹരിച്ചു കഴിഞ്ഞാൽ, അടുത്ത പടിയായി ഗ്രാമീണപുനരുദ്ധാരണകേന്ദ്രത്തിന് ചെയ്യാനുള്ളത് കൃഷിസ്ഥലം, ജലസൌകര്യം, വളം, നല്ലവിത്ത്, ബലിഷ്ഠമായ കന്നുകാലികൾ എന്നിവ നൽകി കർഷകന്റെ ഇതരാവശതകളെ ദൂരീകരിക്കയാകുന്നു. ഈ വിഷയങ്ങളിൽ കാർഷികോദ്ധാരണപരങ്ങളായ നിർദ്ദേശങ്ങൾ

നൽകി അവരുടെ ഉദ്ധാരണനേതൃത്വം സ്വീകരിക്കേണ്ട പൂർണ്ണമായ ഉത്തരവാദിത്വം, ഗ്രാമോദ്ധാരണകേന്ദ്രത്തിന്റെ പ്രവർത്തകന്മാരിലത്രേ സ്ഥിതിചെയ്യുന്നതു്.

## BIBLIOGRAPHY.


1. Brayne, F. L: *Better Villages*, Oxford University Press.
2. Spencer D. Hatch *Up From Poverty*, Oxford University Press.
3. Strickland, G. F: *An Introduction to Co-operation in India*, Oxford University Press.
4. Strickland, G. F: *The Progress of Rural welfare in India*, Oxford University Press.

## സാമ്പത്തികോദ്ധാരണ മാർഗ്ഗങ്ങൾ

അനുകൂലമായ ഇതര തൊഴിലിന്റെ അഭാവത്താൽ ഗ്രാമീണനായ കർഷകത്തൊഴിലാളി പ്രതിവർഷം അലസതയിൽ പോക്കിവിടേണ്ടിവരുന്ന കാലത്തേയും, കൃഷിക്കേതരന്മാരായ ഗ്രാമീണരുടെ പൂർണ്ണസമയത്തേയും, അവരുടെ സാമ്പത്തികോദ്ധാരണം സാധിക്കുന്ന രീതിയിൽ ബുദ്ധിപൂർവ്വം വിനിയോഗിപ്പിക്കുകയാണ് ഗ്രാമോദ്ധാരണകേന്ദ്രം ചെയ്യേണ്ടത്. അങ്ങനെ ഗ്രാമീണന്റെ സാമ്പത്തികോദ്ധാരണം സാധിപ്പിക്കുന്ന ഉപാധികൾ കാലദേശങ്ങളനുസരിച്ച് വിഭിന്നങ്ങളായിരിക്കാമെങ്കിലും, മാർത്താണ്ഡം, ഷേപ്പ് ആദിയായ കേരളീയ ഗ്രാമോദ്ധാരണകേന്ദ്രങ്ങളിലും, കേരളത്തിനു പുറമെയുള്ള കേന്ദ്രങ്ങളിലും, ഇന്നു സ്വീകരിക്കപ്പെട്ടിരിക്കുന്ന ഉപാധികൾ, പരീക്ഷണനിരീക്ഷണങ്ങൾക്കുശേഷം, നമ്മുടെ ഗ്രാമീണപ്രദേശങ്ങളെ സംബന്ധിച്ചേടത്തോളം, പ്രായോഗികങ്ങളാണെന്ന് തെളിഞ്ഞുകഴിഞ്ഞിട്ടുള്ളതാണ്. ആ ഉപാധികളിൽ, കന്നുകാലിക്കൃഷി, കോഴിക്കൃഷി; സസ്യലതാദികൃഷികളും, തേനീച്ച വളർത്തൽ, കുടിൽവ്യവസായം ആദിയായ ചില ഇനങ്ങൾ പ്രാധാന്യത്തെ അർഹിക്കുന്നവയാണ്.

പൌരാണികഭാരതത്തിൽ കന്നുകാലികൾക്കുണ്ടായിരുന്ന സ്ഥാനം എന്തായിരുന്നു എന്ന് അക്കാലങ്ങളിൽ ഇൻഡ്യൻ ഗ്രാമങ്ങളിലുണ്ടായിരുന്ന ഗോശാലകൾ സാക്ഷ്യം വഹിക്കുന്നുണ്ട്. കന്നുകാലികൾ ഇൻഡ്യയുടെ അ-

നർഘസമ്പത്താണെന്നു് ഭാരതീയരായ നാമല്ല, നമ്മെ ഭരിക്കുവാൻ പാശ്ചാത്യദേശങ്ങളിൽനിന്നു് ഇൻഡ്യയിലെത്തുന്ന വിദേശിയരാണു്, മനസ്സിലാക്കുന്നതു്. ഭാരതീയരിൽ അപൂർവ്വം ചിലർ മാത്രമേ നമ്മുടെ കന്നുകാലി സമ്പത്തിന്റെ മാഹാത്മ്യം മനസ്സിലാക്കുന്നുള്ളു എന്നു് കന്നുകാലിസംരക്ഷണവിഷയത്തിൽ നാം കാണിക്കുന്ന അശ്രദ്ധതന്നെ ഉത്തമസാക്ഷ്യം വഹിക്കുന്നുണ്ടു്. നമ്മുടെ കന്നുകാലികളിൽനിന്നു നമുക്കു ലഭിക്കുന്ന ഗോമയാദികളെ പരിഷ്കൃതരീതിയിൽ ശേഖരിച്ചു് കൃഷിക്കു വളമായുപയോഗിക്കുന്ന വിഷയത്തിലും നമ്മുടെ ഗ്രാമീണർ വേണ്ടത്ര ശ്രദ്ധ പതിപ്പിച്ചുകാണുന്നില്ല. കന്നുകാലികൾ ആധുനികഭാരതത്തിന്റെ അമൂല്യസമ്പത്താണെന്നും അവയിൽനിന്നു ലഭിക്കുന്ന ചാണകവും, മൂത്രവും ഒന്നാംതരം വളമാണെന്നും നമ്മുടെ ഗ്രാമീണർ മനസ്സിലാക്കേണ്ടതുണ്ടു്.

ഇസ്സററ്നഗരിയിൽ “ഇംപീരിയൽ മൃഗരോഗഗവേഷണശാല” (Imperial Veterinary Research Institute)യുടെ ഒരു ശാഖ ഉൽഘാടനം ചെയ്തുകൊണ്ടു് വൈസ്രോയി ലിൻലിത്ത്ഗൊ പ്രഭു അവർകൾ ചെയ്ത ശ്രദ്ധേയമായ പ്രസംഗത്തിൽ ഇങ്ങിനെയാണു് പ്രസ്താവിച്ചതു്: “ഉല്പന്നസമൃദ്ധമായ കൃഷിക്കും, ആരോഗ്യസംദായകമായ ആഹാരപദാർത്ഥങ്ങൾക്കും നല്ല കന്നുകാലികൾ ഇന്നു് അത്യന്താപേക്ഷിതമാകുന്നു. ഇൻഡ്യയുടെ സാമ്പത്തിക ശാസ്ത്രത്തിൽ കന്നുകാലികൾക്കുള്ള ഈ പ്രധാനത—അതെ, മൌലികമായ പ്രാമുഖ്യം — കന്നുകാലികളുടെ ഗുണവർദ്ധകമായ പ്രശ്നങ്ങളെപ്പററി ഗവേഷണം നടത്തുന്നതി

നും, ആ പ്രശ്നങ്ങളിൽ സജീവമായ ശ്രദ്ധ പതിക്കുന്നതിനും, ശാസ്ത്രത്തിൻെറയും തദ്വിഷയ വൈദഗ്ദ്ധ്യത്തിൻെറയും എല്ലാ ഉപാധികളേയും ഉപയോഗപ്പെടുത്തേണ്ടതാണെന്നു് തെളിയിക്കുന്നു. ഗവേഷണഫലമായി ലഭിക്കുന്ന ആ ജ്ഞാനം ഗവേഷകന്മാർക്കു മാത്രമല്ല, കർഷക-ഗ്രാമീണജനാവലിയ്ക്കും വളരെ ഉപയോഗപ്രദമായിരിക്കും. അതേ പ്രസംഗത്തിൽ അദ്ദേഹം ഇൻഡ്യയിലെ കന്നുകാലികളുടെ ഒരു കണക്കും ഉദ്ധരിക്കയുണ്ടായി. അതിനെ അതേവാക്യത്തിൽത്തന്നെ ഞാൻ ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ: "കന്നുകാലിപ്രശ്നത്തെ പഠ്യവിഷയമായി സ്വീകരിക്കുന്ന ഒരു വിദ്യാർത്ഥിക്കു് ന്യായമായും ആശ്ചര്യംകൊള്ളാൻ സാധിക്കുന്ന ഒരു യഥാർത്ഥമാണു്, ഇൻഡ്യ ലോകത്തിലെ ഗൃഹ്യജന്തുക്കളിൽ ഒരു വലിയ വിഭാഗത്തെ സംരക്ഷിക്കുന്നു എന്നുള്ളതു്. അഖിലലോകത്തിലെയും കന്നുകാലികളിൽ നാലിൽ ഒരു ഭാഗവും ഇൻഡ്യയിലാണുള്ളതു്. 970 ലക്ഷം കോലാടുകളും, ചെമ്മരിയാടുകളും തന്നെ ഇൻഡ്യയിലുണ്ടു്."

ഈ കണക്കുകൾ കൂടാതെ, പ്രാമാണികങ്ങളായ മററു ചില കണക്കുകളും ഭാരതത്തിലെ കന്നുകാലി സമ്പത്തിൻെറ വൈപുല്യം വിശദീകരിക്കുന്നുണ്ടു്. ഇൻഡ്യൻ ഇൻഡ്യയിൽത്തന്നെ 1210 ലക്ഷം എരുമകളും, 250 ലക്ഷം ചെമ്മരിയാടുകളും, 350 ലക്ഷം കോലാടുകളും, 30 ലക്ഷം കുതിരകൾ കഴുതകൾ ആദിയായവയും, ഉള്ളതായി കണക്കുണ്ടു്. നാട്ടുരാജ്യങ്ങളിൽ 51 രാജ്യങ്ങളിലെ കണക്കുകൾ മാത്രമേ രേഖപ്പെട്ടിട്ടുള്ളു. ആ 51 രാജ്യങ്ങളിൽക്കൂടി 1130 ലക്ഷം കന്നുകാലികളാണുള്ളതു്. ചെമ്മരിയാടുകളും കോലാടുകളുംകൂടി 280 ലക്ഷവും ഉണ്ടു്. കുതിര കഴുത ആദി

യായവ 10 ലക്ഷവും, ഒട്ടകം അരലക്ഷവും, ആണുള്ളതെന്നു കാണുന്നു. ഈ കണക്കുകളിൽനിന്നു് ഭാരതത്തിലെ ഗൃഹ്യമൃഗസമ്പത്തു് എത്രയെന്നുള്ളതിന്റെ ഒരു ഏകദേശജ്ഞാനമെങ്കിലും നമുക്കു ലഭിക്കുന്നതാണു്.

പക്ഷെ, ഗ്രാമീണഭാരതത്തിന്റെ അമൂല്യ സമ്പത്തായ കന്നുകാലികൾക്കും, ഇതര വീട്ടുമൃഗങ്ങൾക്കും നാമിന്നു നൽകിപ്പോരുന്ന പരിരക്ഷണസമ്പ്രദായം അവയിൽനിന്നു് യഥാർത്ഥത്തിൽ കിട്ടേണ്ടഫലം സിദ്ധിക്കത്തക്ക ഒന്നല്ലെന്നു് നമ്മുടെ കന്നുകാലികളുടെ ഇന്നത്തെ ദയനീയാവസ്ഥതന്നെ വിളിച്ചുപറയുന്നുണ്ടു്. ദാരിദ്ര്യമൂർത്തികളായ നമ്മുടെ ഗ്രാമീണരെപ്പോലെതന്നെ അവരുടെ കന്നുകാലികളും, പട്ടിണിയുടേയും, അനാരോഗ്യത്തിന്റേയും പരമാവധിയെ ഉദാഹരിക്കുന്നു. തന്മൂലം, അവയിൽനിന്നു് നമുക്കു ലഭിക്കുന്ന സേവനവും വളരെ തുച്ഛമായിരിക്കുന്നതിൽ ആശ്ചര്യപ്പെടാനില്ല. ഗ്രാമോദ്ധാരണ പ്രസ്ഥാനം നമ്മുടെ അമൂല്യസമ്പത്തായ കന്നുകാലികളെ ക്ഷയോന്മുഖാവസ്ഥയിൽനിന്നു് പുനരുദ്ധരിക്കുവാനും കന്നുകാലിക്കൃഷിയിൽ നമ്മുടെ ഗ്രാമീണർക്കു കൂടുതൽ അഭിരുചി ജനിപ്പിക്കുവാനും ഉള്ള ഉപാധികളെക്കൂടി സ്വീകരിച്ചിരിക്കേണ്ടതാണു്. ഓരോ ഗ്രാമീണന്റേയും ഭവനത്തിൽ നാൽക്കാലിക്കൃഷി നടപ്പിൽ വരുത്തുവാൻ വേണ്ട പ്രചോദനം ഗ്രാമീണപുനരുദ്ധാരണകേന്ദ്രം നല്കേണ്ടതാകുന്നു. അപ്രകാരംതന്നെ ബലിഷ്ഠവും, ആരോഗ്യപുഷ്ടവും ധാരാളം പാൽ നല്കുന്നവയുമായ പശുക്കളെ സംജാതമാക്കുവാൻ പര്യാപ്തമായ വിത്തുകാളകളെ ഓരോ ഗ്രാമോദ്ധാരണ കേന്ദ്രത്തിലും സൂക്ഷിക്കേണ്ടതാകുന്നു. ഭാഗ്യവശാൽ ഇന്നു് നമ്മുടെ രാഷ്ട്രത്തിന്റെ അധിനായകത്വം വഹിക്കുന്ന

വൈസ്രോയി ലിൻലിത്ത്ഗൊ പ്രഭു അവർകളുടെ സവിശേഷമായ ശ്രദ്ധ വിത്തുകാളകളുടെ, വിശിഷ്യ അവയെ ഉണ്ടാക്കുന്നു വിഷയത്തിൽ ഗാഢമായി പതിഞ്ഞിരിക്കുന്നതു് കന്നുകാലി സമ്പത്തിനെ സംബന്ധിച്ചേടത്തോളം ഗ്രാമീണഭാരതത്തിൻെറ ഒരു വലിയ ഭാഗ്യമാണെന്നു് തന്നെ പറയാം. ഗ്രാമോദ്ധാരണകേന്ദ്രം ശ്രമിക്കുന്നതായാൽ ഇന്നു് ഗ്രാമീണരുടെ ഇടയിൽ ഉള്ള ആരോഗ്യക്ഷതാം ഭവിച്ചതും, ഫലദായകത്വം കുറഞ്ഞതുമായ കന്നുകാലി വർഗ്ഗത്തെ സംസ്കരിക്കുക മാത്രമല്ല, നല്ല കന്നുകാലികളെക്കൊണ്ടു് ഓരോ ഗ്രാമീണൻെറയും കുഡുംബത്തെ അനുഗൃഹീതമാക്കുവാനും സാധിക്കുന്നതാണു്. നല്ല അനുഭവമുള്ള പശുക്കളും, എരുമകളും ആദിയായവ ഗ്രാമീണഭവനങ്ങളിൽ ഉണ്ടായിത്തീരുമ്പോൾ, പാൽ, തൈരു്, വെണ്ണ, നെയ്യു് മുതലായവ ഗ്രാമീണകുഡുംബാംഗങ്ങൾക്കു് സുഭിക്ഷമായനുഭവിക്കുവാനും, തന്മൂലം അവരുടെ ആരോഗ്യം ആശാസ്യമായവിധം പ്രാപിക്കുവാനും ഇടവരുന്നതിനും പുറമെ, കുഡുംബാവശ്യം കഴിഞ്ഞു് ബാക്കിവരുന്ന ഗവ്യാദികൾ ഗ്രാമോദ്ധാരണകേന്ദ്രത്തിൻെറ ആഭിമുഖ്യത്തിൽ നടത്തപ്പെടുന്ന പരസ്പരസഹായ മാർക്കറ്റിങ്ങ് കേന്ദ്രദ്വാരാ വില്പന നടത്തി, അവർക്കു് തങ്ങളുടെ ധനാഗമമാർഗ്ഗം വിപുലമാക്കുവാനും സാധിക്കുന്നു.

കന്നുകാലിക്കൃഷി കഴിഞ്ഞാൽ ഗ്രാമീണൻെറ സാമ്പത്തികോദ്ധാരണം സാധിക്കുന്ന മറെറാരു മാർഗ്ഗം കോഴിക്കൃഷിയാകുന്നു. കോഴികൾ തന്നെ ഇൻഡ്യയിൽ വിവിധ വർഗ്ഗത്തിലുമായി ആകെ 1730 ലക്ഷം ഉണ്ടെന്നു് ലിൻലിത്ത്ഗൊ പ്രഭു അവർകൾ തന്നെ മറെറാരവസരത്തിൽ ചെയ്ത പ്രസംഗത്തിൽ പറയുകയുണ്ടായി. ഇത്ര വിപുല

മായ ഒരു സംഖ്യ കോഴിവർഗ്ഗത്തിൽത്തന്നെ ഉണ്ടായിരുന്നിട്ടും ജനസാമാന്യത്തിന്റെ സാമ്പത്തികോദ്ധാരണത്തെ അതു് തെല്ലും സഹായിക്കുന്നില്ലാത്തതു്, ഗ്രാമീണൻ ആ കൃഷിയിൽ കാണിക്കുന്ന അനാസ്ഥയും, അപാടവവും ഒന്നുകൊണ്ടു മാത്രമാണു്. കോഴികളെ ശാസ്ത്രീയമായ രീതിയിൽ വളർത്തുകയും, ആ കൃഷിയിൽ അതിവശ്രദ്ധ പതിപ്പിക്കയും ചെയ്താൽ അതു്; ശ്രീ: എഫ്. എൽ. ബ്രെയിൻ പറയുന്നതുപോലെ, ഗ്രാമീണർക്കു് പോഷകാംശങ്ങളും ധാരാളമായടങ്ങിയ ആഹാരപദാർത്ഥങ്ങളെ മാത്രമല്ല, ധാരാളം ധനവും സമ്പാദിച്ചുകൊടുക്കുന്നതാണു്. കോഴികൃഷി വളരെ ആദായകരമായ ഒരു തൊഴിലാണെന്നും, അതു് ഗ്രാമീണന്റെ സാമ്പത്തികോദ്ധാരണത്തെ സാധിക്കുന്ന ഒരു വലിയ ഘടകമാണെന്നും, മാർത്താണ്ഡത്തെയും, ചേപ്പിലെയും ഗ്രാമോദ്ധാരണകേന്ദ്രങ്ങൾ നിസ്തർക്കമായി തെളിയിച്ചു കഴിഞ്ഞിട്ടുണ്ടു്.

## BIBLIOGRAPHY.


1. Report of Royal Commission on Agriculture.
2. H. E. The Viceroy's Inaugural Address at Izatnagar, 25th February, 1939.
3. V. G. Desai: *Cow Protection.*
4. *Indian Year Book, 1936-7.* Times of India Press, Bombay.
5. F. L. Brayne: *Better Villages,* Oxford University Press.

## അദ്ധ്യായം പതിമൂന്ന്

# ചില സാമ്പത്തികോദ്ധാരണോപാധികൾ

തേനീച്ചവളർത്തൽ ഗ്രാമീണന്റെ സാമ്പത്തികോദ്ധാരണം സാധിക്കുവാനുള്ള മറ്റൊരു നിശ്ചിതോപാധിയാകുന്നു. തേനീച്ചവളർത്തലും ശാസ്ത്രജ്ഞാനാപേക്ഷയുള്ള ഒരു വിഷയമാകുന്നു. ഇൻഡ്യയിലെ എല്ലാ ഗ്രാമോദ്ധാരണ കേന്ദ്രങ്ങളിലും തേനീച്ചവളർത്തൽ ശാസ്ത്രീയമായി പരിശീലിപ്പിച്ചുവരുന്നുണ്ട്. കേരളത്തിൽ തന്നെ മാർത്താണ്ഡത്തും, ചേപ്പിലും വിസ്തൃതമായ ഗവേഷണങ്ങൾക്കുശേഷം തേനീച്ചവളർത്തൽ ആദായകരമായ — കൃഷിക്കാരന്റെ സാമ്പത്തികോദ്ധാരണം സാധിക്കുന്ന — ഒരുപാധിയാണെന്ന് അനിഷേധ്യമായി സ്ഥാപിക്കപ്പെട്ടു കഴിഞ്ഞിട്ടുണ്ട്. ഗ്രാമോദ്ധാരണകേന്ദ്രത്തിൽ, പ്രത്യേക വൈദഗ്ദ്ധ്യം സമ്പാദിച്ച പ്രവർത്തകന്മാരുടെ മേൽനോട്ടത്തിൽ തേനീച്ചകളെ വളർത്തേണ്ടതും, തദ്വാരാ ഗ്രാമീണർക്ക് ഈ വിഷയത്തിൽ വേണ്ട അറിവും പ്രചോദനവും നൽകേണ്ടതുമാകുന്നു. തേനീച്ച സംരക്ഷണത്തിൽ താത്വികമായി മാത്രമല്ല, പ്രായോഗികമായും ശാസ്ത്രീയ പരിശീലനം നല്കുന്നതിന്ന് കേന്ദ്രങ്ങളിലെ തേനീച്ചകൃഷി പ്രയോജകീഭവിക്കുന്നതാണ്. തേനീച്ചകൃഷിക്കായി ഗ്രാമീണരെ പ്രേരിപ്പിക്കുകയും, അതിനാവശ്യമായ അറിവും സാമഗ്രികളും നല്കുകയും ചെയ്യുന്നതിന്ന് പുറമെ, ഗ്രാമീണർ തേനീച്ചവളർത്തൽമൂലം ശേഖരിക്കുന്ന മധുവിന്റെ വിതരണത്തെ സാധിച്ചുകൊണ്ട്, തേനീച്ചവളർത്തലിനെ

ഗ്രാമീണന്റെ ഒരു ധനാഗമമാർഗ്ഗമാക്കിത്തീർക്കുന്നതിനും ഗ്രാമോദ്ധാരണകേന്ദ്രത്തിന്റെ അധികൃതന്മാർ ശ്രദ്ധിക്കേണ്ടതാകുന്നു.

ഗ്രാമീണന്റെ സാമ്പത്തികോദ്ധാരണം സാധിക്കുന്നതിന്നു് മേല്പറഞ്ഞവ കൂടാതെ കാലദേശാവസ്ഥകളെ അനുസരിച്ചു് മററു പല ഉപാധികളും സ്വീകരിക്കാവുന്നതാണു്. വിവിധദേശങ്ങളിലെ വിവിധങ്ങളായ ഉല്പന്നങ്ങളെ സംഭരിച്ചും, സംസ്കരിച്ചും ഗ്രാമീണന്റെ സാമ്പത്തികോദ്ധാരണത്തെ സാധിക്കുന്ന ഉപാധിയാക്കി രൂപാന്തരപ്പെടുത്തേണ്ടതു്, അതാതു ഗ്രാമോദ്ധാരണകേന്ദ്രങ്ങളുടെ കടമയാണു്. ചില ഉദാഹരണങ്ങൾ പറയാം: കൈതച്ചക്ക, മാമ്പഴം, വാഴപ്പഴം ആദിയായവയെ ശാസ്ത്രീയരീത്യാ കൃഷിചെയ്തെടുത്തു്, അവയെ ചിരകാലം കേടുബാധിക്കാതെ ഇരിക്കത്തക്ക രീതിയിൽ സജ്ജീകരിക്കുവാനും, അവയുടെ വില്പനയെ വിദേശമാർക്കററുകളിൽ സാധിക്കുവാനും, ഗ്രാമോദ്ധാരണ കേന്ദ്രങ്ങൾക്കു സാധിക്കും. മലയാളക്കരയിൽ സുലഭമായുണ്ടാകുന്ന മാങ്ങയും മററും ശാസ്ത്രീയമായി സജ്ജീകരിച്ചു് വിദേശവിപണികളിൽ വില്ക്കുകയാണെങ്കിൽ, അവയെ ഗ്രാമീണർക്കു് ഒരു വലിയ ധനാഗമമാർഗ്ഗമാക്കിത്തീർക്കുവാൻ കഴിയുമല്ലോ. ഇവക്കു പുറമെ, മദ്ധ്യവേനൽക്കാലത്തു് നമ്മുടെ ഗ്രാമങ്ങളിൽ സുലഭമായുണ്ടാകാറുള്ള പറങ്കിമാങ്ങയും, പറങ്കി അണ്ടിയും കേടുവരാത്ത രീതിയിൽ സജ്ജീകരിക്കയാണെങ്കിൽ അവയും വിദേശവിപണികളിൽ വില്പനകിട്ടുവാൻ എളുപ്പമുണ്ടു്. ഈയ്യിടെയായി കൊച്ചിത്തുറമുഖത്തുനിന്നും പ്രതിവർഷം ലക്ഷോപ

ലക്ഷം ടൺ കശുവണ്ടിപ്പരിപ്പ് കയററുമതി ചെയ്യപ്പെട്ടുണ്ട്. അതുമൂലം ആ കൃഷി ഈയ്യിടെ നമ്മുടെ ഗ്രാമീണൻെറ സാമ്പത്തികോദ്ധാരണം സാധിപ്പിക്കുന്ന ഒരു ഉപാധിയായിത്തീർന്നിരിക്കയാണ്. കശുവിൻമാങ്ങയും വിദേശവ്യാപാരകേന്ദ്രങ്ങളിൽ വിതരണം സാധിക്കുന്ന രീതിയിൽ ടിന്നുകളിലാക്കി സജ്ജീകരിക്കയാണെങ്കിൽ, അതിലടങ്ങിയിട്ടുള്ള പോഷകാംശങ്ങളുടെ വില അറിയുന്ന രാജ്യങ്ങളിൽ ധാരാളം വില്പന ലഭിക്കുവാൻ ഇടയുണ്ട്. നമ്മുടെ ഗ്രാമീണപ്രദേശങ്ങളിൽ സമൃദ്ധിയായുണ്ടാകാറുള്ള കശുവിൻമങ്ങയിൽ 'സി' എന്ന ജീവധാതു ധാരാളം അടങ്ങിയിട്ടുണ്ടെന്ന് ഈയ്യിടെയാണ് ശാസ്ത്രീയഗവേഷണം തെളിയിച്ചത്. നല്ല വലിപ്പമുള്ള ഒരു ഡസൻ മധുരനാരങ്ങാനീരിൽനിന്ന് ലഭിക്കുന്ന 'വിററമിൻ-സി' ഒരു കശുമാങ്ങയിൽനിന്ന് ലഭിക്കുന്നു എന്ന് ഈ വിഷയത്തിൽ ഗവേഷണം നടത്തിയിട്ടുള്ള ശാസ്ത്രജ്ഞന്മാർ പറയുന്നു. മുത്തുപഴുത്ത കശുവിൻമാങ്ങകളെ ശേഖരിച്ച്, അവയെ വിദേശവിപണികളിൽ വിതരണം സാധിപ്പിക്കുന്ന രീതിയിൽ സജ്ജീകരിച്ചാൽ അത് ഗ്രാമീണൻെറ സാമ്പത്തികോദ്ധാരണത്തെ സഹായിക്കുന്നതാണ്.

നമ്മുടെ ഗ്രാമങ്ങളിൽനിന്ന് ധാരാളമായി ലഭിച്ചുപോരുന്ന ഏത്തക്കായ, കൈതച്ചക്ക ആദിയായ പല ഉല്പന്നങ്ങളേയും പരിഷ്കൃതരീതിയിൽ ടിന്നുകളിൽ സജ്ജീകരിച്ച് വിദേശവിപണികളിലേയ്ക്ക് അയയ്ക്കാവുന്നതാണ്. എന്നാൽ ആ കൃഷികളെ പരിപോഷിപ്പിക്കുവാനുള്ള മാർഗ്ഗങ്ങളും മററും ഗ്രാമോദ്ധാരണകേന്ദ്രമാണ് ഗ്രാമീണരെ

പരിശീലിപ്പിക്കേണ്ടതു്. സമൃദ്ധമായി ലഭിക്കുന്ന ഈവക ഉല്പന്നങ്ങളെ വേണ്ടവിധം സജ്ജീകരിക്കുവാനും അവയ്ക്കു വിപണി കണ്ടെടുക്കുവാനും ഗ്രാമോദ്ധാരണകേന്ദ്രങ്ങൾക്കു സാധിച്ചാൽ ഗ്രാമീണന്റെ സാമ്പത്തികോദ്ധാരണവും ഏതാണ്ടു് സാധിതപ്രായമായതായി കരുതാവുന്നതാണു്.

സമുദ്രതീരങ്ങളിലും, നദീപ്രാന്തങ്ങളിലും അധിവസിക്കുന്ന ഗ്രാമീണരെ സാമ്പത്തികമായി ഉദ്ധരിക്കുവാനുള്ള പ്രധാനോപാധിയാണു് മത്സ്യവ്യവസായം. മത്സ്യങ്ങൾ ധാരാളം ലഭിക്കുന്ന ഗ്രാമങ്ങളിൽ പരിഷ്കൃതമായ മത്സ്യവ്യവസായം ഏപ്പെടുത്തുന്നതിനു ഗ്രാമീണപുനരുദ്ധാരണകേന്ദ്രം ശ്രദ്ധപതിപ്പിക്കേണ്ടതാകുന്നു. മത്സ്യസമ്പത്തിനെ സംസ്കരിച്ചു് വിദേശവിപണികളിൽ വില്പന നടത്തുന്ന വിഷയത്തിൽ ഗ്രാമീണനെ ഗ്രാമോദ്ധാരണകേന്ദ്രം സഹായിക്കേണ്ടതാകുന്നു. 1939 ജനവരി 31-ാംനു- കൊച്ചിയിൽ വെച്ചു് നടന്ന ഗ്രാമോദ്ധാരണമഹാസമ്മേളനത്തിൽ ഈ വിഷയം കൊച്ചിയിലെ ദിവാൻപേഷ്കാർആയിരുന്ന ശ്രീ: കോമാട്ടിൽ അച്യുതമേനോൻ അവർകൾ പ്രതിപാദിക്കയുണ്ടായി. കൊച്ചിയിലെ ഫിഷറീസ് വകുപ്പിന്റെ അധീശത്വംകൂടി വഹിച്ചിരുന്ന അദ്ദേഹം തദവസരത്തിൽ നല്കിയ ചില കണക്കുകൾ ഞാൻ ഇവിടെ ഉദ്ധരിക്കുന്നു. കഴിഞ്ഞ അൻപതു കൊല്ലങ്ങളായി കൊച്ചിയിലെ 'ചെമ്മീൻ' എന്ന മത്സ്യവിഭാഗത്തിനു് ബർമ്മയിൽനിന്നു് വലിയ സ്വീകരണം ലഭിക്കുന്നുണ്ടെന്നു് അദ്ദേഹം പറയുകയുണ്ടായി. കൊല്ലവർഷം 1035-ൽ കൊച്ചിയിൽനിന്നു്

ബർമ്മയിലേയ്ക്കു് 43,000 ഉറുപ്പികയ്ക്കു് ചെമ്മീൻ കയററുമതി ചെയ്തിരുന്നു എന്നു് അദ്ദേഹം പറഞ്ഞു. രണ്ടു കൊല്ലത്തിനുശേഷം, അതായതു് 1067-ൽ 62,000 ഉറുപ്പികയ്ക്കു് ചെമ്മീൻ ബർമ്മയിലേയ്ക്കു് കൊച്ചിയിൽനിന്നു് കയററിയയ്ക്കുകയുണ്ടായി. മലയാളവർഷം 1114-ൽ പതിനഞ്ചു ലക്ഷം ഉറുപ്പികയ്ക്കുള്ള ചെമ്മീനാണു് കൊച്ചിയിൽനിന്നു ബർമ്മയിലേയ്ക്കു കയററുമതി ചെയ്യപ്പെട്ടിട്ടുള്ളതു്. ഈ കണക്കുകളിൽനിന്നു് കൊച്ചിയിലെ മത്സ്യവ്യവസായത്തിൽനിന്നുള്ള വരുമാനത്തിൻെറ നിലയും, വിലയും എത്രയുണ്ടെന്നു് നമുക്കു് ഊഹിക്കാം. കൊച്ചീക്കായലിലെ ചെമ്മീൻ ആദിയായ മത്സ്യങ്ങൾ രുചിയിൽ മാത്രമല്ല, 'ഫോസ്ഫറസ്' ആദിയായ പോഷകാംശപുഷ്ടിയിലും നിരുപമങ്ങളാണെന്നു തദ്വിഷയത്തിൽ പ്രാവീണ്യം സിദ്ധിച്ചവർ പറയുന്നു. ഈ യാഥാർത്ഥ്യത്തെ പ്രസ്തുത ഗ്രാമോദ്ധാരണകോൺഫറൻസിൽ അദ്ധ്യക്ഷത വഹിച്ച ഡോക്ടർ പി. ജെ. തോമസ് അവർകൾ അദ്ദേഹത്തിൻെറ അദ്ധ്യക്ഷപ്രസംഗത്തിൽ സ്ഥിരീകരിക്കയുണ്ടായി.

മത്സ്യാദികൾ കൂടാതെ മററുപലതും ഗ്രാമീണൻെറ സാമ്പത്തികോദ്ധാരണത്തെ സഹായിക്കുന്നവയായുണ്ടു്. ഞാൻ മുൻപു പറഞ്ഞതുപോലെ ഓരോ ഗ്രാമത്തിലെയും ഉല്പന്നങ്ങൾ വിവിധങ്ങളായിരിക്കുന്നതിനാൽ ഓരോ ഗ്രാമത്തിലെയും ഉല്പന്നങ്ങളെ അതതുഗ്രാമത്തിലെ ധനാഗമമാർഗ്ഗമായി രൂപാന്തരീകരിക്കുന്നതിലാണു് പ്രാദേശിക ഗ്രാമോദ്ധാരണകേന്ദ്രങ്ങൾ ശ്രദ്ധിക്കേണ്ടതു്. ഓരോ ഗ്രാമത്തിലെയും വിവിധങ്ങളായ ഉല്പന്നങ്ങൾ ഏവയെന്നു് മ

നസ്സിലാക്കുവാൻ ഗ്രാമോദ്ധാരണകേന്ദ്രത്തിൽനിന്നു് ഒരു സർവ്വെ നടത്തി, അവയെ ഗ്രാമീണന്റെ സാമ്പത്തികോദ്ധാരണാർത്ഥം യഥാവിധി വിനിയോഗിക്കുവാൻ അവരെ നിർദ്ദേശിക്കയും, നയിക്കയുംമാത്രമേ ഗ്രാമോദ്ധാരണകേന്ദ്രം ചെയ്യേണ്ടതായുള്ളു. അപ്രകാരം നടത്തപ്പെടുന്ന ഒരു സർവ്വെയിൽനിന്നു് ഓരോ ഗ്രാമത്തിലെയും വിവിധങ്ങളും ഗ്രാമീണന്റെ സാമ്പത്തികോദ്ധാരണത്തെ സഹായിക്കുന്നവയുമായ വൈയവസായികവും, കാർഷികവുമായ ഉല്പന്നങ്ങളെ കണ്ടെത്തുവാനും, അവയെ ശാസ്ത്രീയമായി സംസ്കരിച്ചു് വിദേശവിപണികളിൽ വില്പന നടത്തുവാനും ഗ്രാമോദ്ധാരണകേന്ദ്രങ്ങൾക്കു സാധിക്കുന്നതാണു്.

## BIBLIOGRAPHY


1. Root: Bee *Culture.*
2. C. R. Thomas: *Bee Keeping.*
3. Dr. P. J. Thomas: *Presidential Address,* Cochin Rural Development Conference, Jan. 1939.
4. Sri K. Achyutha Menon: Speech in Cochin Rural Develpment Conference, Jan. 1939.

## അദ്ധ്യായം പതിനാലു്

# ഉല്പന്നവിതരണകേന്ദ്രം

ഗ്രാമീണനെ സാമ്പത്തികോദ്ധാരണത്തിനായി ഉത്തേജിപ്പിക്കുവാനും, വിവിധപദാർത്ഥോല്പാദനപരമായ അവന്റെ സാദ്ധ്യതകളെ വികസിപ്പിച്ചു് വിപുലമാക്കുവാനും, ആ ഉല്പന്നങ്ങളെ മാററു വർദ്ധിക്കുമാറു് ഗുണീകരിക്കുവാനും സാധിച്ചുകഴിഞ്ഞാൽ, ഗ്രാമോദ്ധാരണകേന്ദ്രത്തിന്റെ ശ്രദ്ധപതിയേണ്ടതു് ആ ഉല്പന്നങ്ങളുടെ വിതരണം സാധിക്കേണ്ട മാർഗ്ഗങ്ങളിലാകുന്നു. ഉല്പന്നങ്ങളുടെ വർദ്ധനവുമൂലം ഗ്രാമീണരുടെ ആഹാരപദാർത്ഥങ്ങൾക്കുള്ള ക്ഷാമം പരിഹരിക്കുക എന്ന പ്രാഥമികആവശ്യം നടന്നുകഴിഞ്ഞാൽ, സ്വന്തം ആവശ്യം കഴിഞ്ഞുള്ള ഉല്പന്നങ്ങളെ വിററു പണമാക്കുന്നതിലും, അങ്ങിനെ ഗ്രാമീണന്റെ ധനസ്ഥിതിയെ മെച്ചപ്പെടുത്തുന്നതിലും ആണു് ഗ്രാമീണപുനരുദ്ധാരണകേന്ദ്രം ശ്രമിക്കേണ്ടതു്. എത്രതന്നെ നിശിതമായ ദാരിദ്ര്യവും ഗ്രാമീണനെ ഉയരുവാൻ പ്രേരിപ്പിച്ചുഎന്നു വരുന്നതല്ലെന്നും, ഏതൊരു പ്രസ്ഥാനവും അതു് കൈവരുത്തുന്ന ധനാഗമവിജയത്താലാണു് — ധനാഗമമാർഗ്ഗത്താലാണു് — ദരിദ്രനായ ഗ്രാമീണനെ സമാകർഷിക്കുന്നതെന്നും അഭിപ്രായപ്പെടുന്ന മനഃശാസ്ത്രജ്ഞന്മാർ ഉണ്ടു്. അതുകൊണ്ടു് ഗ്രാമീണപുനരുദ്ധാരണപ്രസ്ഥാനം ഗ്രാമീണന്റെ സാമ്പത്തികമോക്ഷത്തെ സാധിച്ചുകൊടുക്കേണ്ടതു് അവന്റെ വിശപ്പിനെമാത്രം പരിഹരിക്കുന്ന ഒരു പദ്ധതികൊണ്ടു് അല്ലെന്നും, പ്രത്യുത അവ

നെ വിശപ്പിന്റെ ക്രൂരവക്ത്രത്തിൽനിന്നു് പരിരക്ഷണം ചെയ്യുന്നതോടുകൂടി സാമ്പത്തികമായി സമുദ്ധരിച്ചു് ധന്യമായി അവനെ സ്വന്തംകാലിൽ നിറുത്തുകകൂടി ചെയ്യുന്ന ഉപാധികളാലാണെന്നും, നാം ഗ്രാമീണനെ മനസ്സിലാക്കേണ്ടതായുണ്ടു്. എന്നാൽമാത്രമേ ഗ്രാമീണപുനരുദ്ധാരണപ്രസ്ഥാനത്തിനു് ശാശ്വതപ്രതിഷ്ഠ ലഭിക്കയുള്ളു; ശാശ്വതമായ ഒരു വിജയവും ഗ്രാമീണരിൽ ഉണ്ടാകയുള്ളു.

ഗ്രാമീണന്റെ നിത്യോപയോഗ പരിപാടിയിൽ അവന്റെ പരിശ്രമഫലമായുണ്ടാകുന്ന ഉല്പന്നങ്ങൾക്കു് സ്ഥിരപ്രതിഷ്ഠ ലഭിച്ചശേഷം, അവന്റെ ആവശ്യം കഴിഞ്ഞു് ബാക്കിയുള്ള ഉല്പന്നങ്ങൾ വിനിമയം ചെയ്യുവാൻ സൌകര്യപ്രദമായ ഒരു വിപണി ഉണ്ടായാൽ മാത്രമേ ഗ്രാമീണൻ കൂടുതൽ ഉല്പന്നങ്ങൾ സംജാതമാക്കുന്ന വിഷയത്തിൽ ശ്രദ്ധിക്കയുള്ളു. അതുകൊണ്ടു്, ഗ്രാമീണോല്പന്നങ്ങളെ ന്യായവും, പ്രോത്സാഹനാർഹവുമായ വില കൊടുത്തു കൈപ്പററി ശേഖരിക്കയും വിദേശിയവിപണികളിൽ അവയെ വിററഴിക്കയും ചെയ്യുന്ന പ്രവൃത്തി ഗ്രാമീണപുനരുദ്ധാരണകേന്ദ്രം വഹിക്കേണ്ടതാകുന്നു. ഉല്പന്നങ്ങളുടെ വിതരണം സാധിക്കുവാൻ "സെൻട്രൽ ഡിപ്പോ"കൾ ഉണ്ടായിരിക്കേണ്ടതിന്റെ ആവശ്യകത "ലിൻലിത്ത്ഗോ കമ്മീഷൻ" അവരുടെ റിപ്പോർട്ടിൽ സമർത്ഥമായി പ്രതിപാദിച്ചിട്ടുണ്ടു്. ഗ്രാമീണന്റെ നിത്യോപയോഗം കഴിഞ്ഞുള്ള ഉല്പന്നങ്ങളെ വിദേശവിപണികളിൽ വിതരണം ചെയ്യാൻ സാധിച്ചാൽ മാത്രമെ ഗ്രാമീണന്റെ

സ്വാശ്രയത്തികനിലയെ യഥാത്ഥമായി ഉന്നമിപ്പിക്കവാൻ ഗ്രാമോദ്ധാരണകേന്ദ്രത്തിന സാധിക്കയുള്ളു. നമ്മുടെ ഗവൎമ്മെണ്ടുകഠംക്ക് ഈ വിഷയത്തിൽ ഏതദ്ദേശീയ ഗ്രാമോദ്ധാരണ കേന്ദ്രങ്ങളെ കാൎയ്യക്ഷമമായി സഹായിക്കവാൻ സാധിക്കുന്നതാണ്. തിരുവിതാംകൂർ, ബറോഡ എന്നിങ്ങനെയുള്ള രാജ്യങ്ങളിൽ അതാതു ഗവൎമ്മെണ്ടുകഠം ഗ്രാമീണോല്പന്നങ്ങഠംക്ക് വിദേശവിപണികളിൽ വില്പന സാധിക്കവാൻ വേണ്ടി "സെൻട്രൽ ഡിപ്പോകഠം" സ്ഥാപിച്ചു നടത്തി വരുന്നുണ്ട്. ഗ്രാമോദ്ധാരണ പ്രവൎത്തനത്തിൻെറ പ്രതീക്ഷിതഫലം പൊടുന്നനവെ ഉണ്ടാകണമെങ്കിൽ, ഗ്രാമീണരുടെ ഉല്പന്നങ്ങഠംക്ക് വിദേശവിപണികളിൽ വില്പന സാധിക്കമാറ് "സെൻട്രൽഡിപ്പോകഠം" അതാതു രാജ്യങ്ങളിലെ ഗവൎമ്മെണ്ടുകഠം സ്ഥാപിക്കുന്നതു് കൂടുതൽ സഹായകരമായിരിക്കും.

ഗ്രാമീണോല്പന്നങ്ങഠംക്ക് ഗ്രാമോദ്ധാരണ കേന്ദ്രത്തിൽ വില്പന ഉടനുടൻ ലഭിച്ചു കഴിയുമ്പോഠം, ഗ്രാമീണൻ കൂടുതൽ കൂടുതൽ ഉല്പന്നങ്ങഠം ഉണ്ടാക്കവാൻ ശ്രമിക്കുന്നതായിട്ടാണ് ഇന്നത്തെ ഗ്രാമോദ്ധാരണ കേന്ദ്രങ്ങളിലെ അനുഭവം. ഉല്പന്നങ്ങളെ ഗ്രാമീണരിൽനിന്നും വാങ്ങി വിദേശവിപണികളിലേയ്ക്കു് അയയ്ക്കേണ്ട രീതികളേയും മററും ഗ്രാമീണനെ മാത്താണ്ഡത്തെ ഗ്രാമോദ്ധാരണ കേന്ദ്രപ്രവൎത്തകന്മാർ പഠിപ്പിച്ചു വരുന്നുണ്ട്. അതു്, ഭാവിയിൽ തൻെറ ഉല്പന്നങ്ങളെ വിദേശവിപണികളിലേയ്ക്കു നേരിട്ടു് കയററി അയയ്ക്കുവാൻ ഗ്രാമീണനു് പരിശീലനമരുളുന്ന ഒരു സ്വയംസഹായ രീതിയിലുള്ള അഭ്യസ

നമാകുന്നു. മാർത്താണ്ഡത്തെ സഹകരണ "മാർക്കറ്റിങ് സൊസൈറ്റി"മാർഗ്ഗം മാർത്താണ്ഡത്തും അതിന്റെ ചുററുമുള്ള ഗ്രാമീണരുടെ ഉല്പന്നങ്ങൾക്ക ക്രമാധികം ചിലവും വിലയും വർദ്ധിച്ചിട്ടുണ്ട് എന്ന് ശ്രീ: ഹാച്ച് തന്നെ സാക്ഷ്യം വഹിക്കുന്നുണ്ട്. മാർത്താണ്ഡത്തും പരിസരഗ്രാമപ്രദേശങ്ങളിലുംനിന്ന് രണ്ടായിരത്തിലധികം വലിയ കോഴിമുട്ടകൾ വീതം ആഴ്ചതോറും പുറത്തേയ്ക്ക് അയച്ചുകൊണ്ടിരിക്കുന്നതായി കണക്കുകൾ ഉണ്ട്. വിദേശവിപണികളിൽ അവയ്ക്കു ലഭിച്ചുകൊണ്ടിരിക്കുന്ന ലഘുസാദ്ധ്യമായ വിതരണവും, നല്ല വിലയും മാർത്താണ്ഡത്തെ ഗ്രാമോദ്ധാരണകേന്ദ്രത്തിലെയ്ക്കു ഗുണഗണങ്ങൾ തികഞ്ഞ കോഴിമുട്ടകൾ ധാരാളം നല്കിക്കൊണ്ടിരിക്കുന്നതിനു ഗ്രാമീണരെ പ്രേരിപ്പിക്കുന്നതിൽ ആശ്ചര്യപ്പെടാനില്ല.

ഗ്രാമോദ്ധാരണകേന്ദ്രങ്ങൾതോറും പ്രത്യേകമായ ഒരു വിപണി വകുപ്പ്—"മാർക്കറ്റിങ്ങ്" വകുപ്പ്—ഉണ്ടായിരിക്കേണ്ടതും, വിദേശവിപണികളെപ്പററി നിശ്ചയമുള്ളവരും, ജോലിയിൽ പരിശീലനം സിദ്ധിച്ചവരുമായ അഭ്യസ്തവിദ്യർ അതിന്റെ നേതൃത്വം വഹിക്കേണ്ടതുമാകുന്നു. ഗവമ്മേണ്ടുകൾ സ്വയമേവ "സെൻട്രൽ ഡിപ്പോകൾ" തുറക്കുവാനും, ഗ്രാമോദ്ധാരണ കേന്ദ്രങ്ങൾ വഴിയായോ ഗ്രാമീണരിൽനിന്നു നേരിട്ടോ ഗ്രാമീണോല്പന്നങ്ങൾ ശേഖരിച്ച് വിദേശവിപണികളിൽ വിതരണം ചെയ്യുവാനും, പുറപ്പെടുകയാണെങ്കിൽ, അത് ഗ്രാമോദ്ധാരണ വിഷയത്തിൽ ഗവമ്മേണ്ടു നല്കുന്ന വലിയൊരു സഹായവും പ്രചോദനവുമായിരിക്കും. രാജ്യത്തിന്റെ പ്രധാന കേന്ദ്ര

ങ്ങളിൽ എല്ലാംതന്നെ സേവനസന്നദ്ധരും, ത്യാഗസമ്പന്നരുമായ മാർക്കറ്റിങ്ങ് ഓഫീസർമാരെ നിയമിക്കയും, ഉല്പന്നവിതരണ കേന്ദ്രങ്ങളെ സ്ഥാപിക്കയുമാണ് ചെയ്യേണ്ടത്. ഗ്രാമീണപുനരുദ്ധാരണ പ്രസ്ഥാനത്തിന്—അതിന്റെ വിജയത്തിന്—അത് അത്യന്താപേക്ഷിതമായ ഒരു ഘടകമാകുന്നു.

## BIBLIOGRAPHY


1. Dr. J. A. Voelker. *Improvement of Indian Agriculture.*
2. F. L. Bryane: *Village Uplift in India,* Oxford University Press.
3. Sjt Ramadas V. Pantalu's Inaugural Address: Andhra Province Co-oprative Conference; 19th March 1939.
4. P. Mukherji: *The Co-operative Movement in India.*
5. *Royal Commission's Report on Agriculture.*

## അദ്ധ്യായം പതിനഞ്ച്

## ഉപസംഹാരം

രോഗജ്ഞാനം രോഗിചികിത്സാവിജയത്തിന് എത്രകണ്ട് ആവശ്യമാണോ, അത്രതന്നെ ഗ്രാമത്തിന്റെ യഥാർത്ഥാവശ്യങ്ങളെ സംബന്ധിച്ച അറിവ് ഗ്രാമോദ്ധാരണപരിശ്രമത്തിന്റെ വിജയത്തിന് അനുപേക്ഷണീയമാകുന്നു. ഗ്രാമത്തിലെ ആവശ്യങ്ങൾ ഏവയെന്നു കണ്ടെത്തുകയാകുന്നു ഗ്രാമോദ്ധാരണ പ്രസ്ഥാനത്തിന്റെ വിജയത്തെ ത്വരിതപ്പെടുത്തുവാനുള്ള സുനിശ്ചിതമായ ഉപാധി. ഗ്രാമോദ്ധാരണ കേന്ദ്രത്തിന്റെ ആഭിമുഖ്യത്തിൽ നടത്തുന്ന ഗ്രാമീണസർവ്വെ അതിലേയ്ക്ക് അത്യന്തം പ്രായജേകീഭവിക്കുമെന്നതിൽ രണ്ടുപക്ഷമില്ല. ദിക്കാല വൈപരീത്യത്തെ ആശ്രയിച്ച് ഓരോ ഗ്രാമത്തിലേയും ആവശ്യങ്ങൾ വിഭിന്നങ്ങളായിരിക്കെ അവയുടെ യഥാർത്ഥജ്ഞാനം സമ്പാദിക്കാതെ ഗ്രാമോന്നമനത്തിനു പുറപ്പെടുന്നത് ബുദ്ധിശൂന്യമായിരിക്കും. ഗ്രാമത്തിലെ ആവശ്യങ്ങളേയും, അവശതകളേയും കണ്ടെത്തുവാൻ ഗ്രാമോദ്ധാരണകേന്ദ്രം സ്ഥാപിതമായാൽ ഗ്രാമത്തിലെ ആവശ്യങ്ങളേയും അവശതകളേയും കണ്ടെത്തുവാൻവേണ്ടി ഗ്രാമീണസർവ്വെയ്ക്കാണ് ഗ്രാമോദ്ധാരണപ്രവർത്തകന്മാർ ആദ്യമെ പുറപ്പെടേണ്ടതെന്നു ശ്രീ. എഫ്. എൽ. ബ്രെയിൻ പറയുന്നു. ഈ അഭിപ്രായത്തെ, ഗ്രാമീണസർവ്വെയുടെ പരമപ്രയോജനത്തെത്തന്നെ, ശ്രീജിത്ത് ഹാച്ച് അവർകളും ശക്തിയുക്തമായ ഭാഷയിൽ സമർത്ഥിച്ചിട്ടുണ്ട്.

ഗ്രാമീണസവ്വെയുടെ പരമപ്രയോജനം മനസ്സിലാക്കുവാൻ ഞാൻ ഒരു ഉദാഹരണം ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ. കൊച്ചിയിലെ 9 ഗ്രാമങ്ങളുടെ സാമ്പത്തികനിലയെ അറിയുന്നതിന്നായി കൊച്ചിഗവമ്മെണ്ടിൽനിന്നു നടത്തിയ ഒരു ഗവേഷണഫലത്തെ അധികൃതന്മാർ ഇങ്ങിനെയാണു സമാഹരിച്ചു കാണുന്നത്: "നാട്ടുപുറങ്ങളിലെ കടം ഭീതിജനകമായ ഒരു നിലയിൽ എത്തിക്കഴിഞ്ഞിരിക്കുന്നു. 9 ഗ്രാമങ്ങളിലുംകൂടി 27,55,547 ഉറുപ്പികയുടെ ഋണബാദ്ധ്യതയാണുള്ളത്. വസ്തുപണയബാങ്കിനൊ, പരസ്പരസഹായസംഘത്തിനൊ ഇതു കൊടുത്തുതീക്കുവാനുള്ള കഴിവും കാണുന്നില്ല. നെല്ല്, നാളികേരം ആദിയായ വസ്തുക്കളുടെ വില കുറഞ്ഞതോടുകൂടി കഷ്ടസ്ഥിതി ഇരട്ടിച്ചു. കുടിയാനവനു പാട്ടവും, ജന്മിക്കു നികുതിയും കൊടുപ്പാൻ കടം വാങ്ങേണ്ടതായി വരുന്ന അവസരം കൂടക്കൂടെ നേരിടുന്നു. നടപ്പാട്ടം, കൈമാററം എന്നിവകൊണ്ടു കഷ്ടാരിഷ്ടങ്ങളും, അസംതൃപ്തിയും നാട്ടുപുറങ്ങളിൽ പരമകാഷ്ഠാഗതമായിക്കൊണ്ടാണിരിക്കുന്നത്. അവിടങ്ങളിൽ ആദായകരമായ തൊഴിലൊ, ആകഷ്ണീയമായ വസ്തുവൊ ഇല്ലായ്കയാൽ പഠിപ്പും തൻേറടവുമുള്ളവർ നാട്ടുപുറങ്ങളെ വിട്ടു പട്ടണങ്ങളെ ആശ്രയിക്കുന്നതുമൂലം ഗ്രാമാഭിവൃദ്ധിപരങ്ങളായ പ്രവൃത്തികൾക്ക് ആളുകളും കുറഞ്ഞുവരുന്നു. വസ്തുവിഭജനം, ജലദൌല്ലഭ്യം, കുടിൽവ്യവസായങ്ങളുടെ അഭാവം, കൃഷിക്കും കൈത്തൊഴിലിനും വേണ്ട സമൃദ്ധിയും പ്രോത്സാഹനവും ലഭിക്കായ്ക, സമുദായജീവിതത്തിൻെറ മനോഹരതയ്ക്കു നേരിട്ടിരിക്കുന്ന ന്യൂനത എന്നീ സംഗതി

കാം ഗ്രാമങ്ങളുടെ സസുഖമായ വളച്ച്യ്ക്ക് പ്രതിബന്ധങ്ങളായിത്തീന്നിരിക്കുന്നു."

ഗ്രാമീണഗവേഷണങ്ങാം മേൽപറഞ്ഞ പ്രകാരം ഗ്രാമീണനേയും, ഗ്രാമത്തേയും സംബന്ധിച്ച സമസ്തന്യൂനതകളും, അവശതാകാരണങ്ങളും കണ്ടെത്തുവാൻ സഹായിക്കുന്നതാണ്. ഗ്രാമീണന്റെ അവശതാകാരണങ്ങളെപ്പറ്റിയുള്ള ഗവേഷണത്തിൽനിന്നു ഗതാഗതസൌകയ്യം, ശുചീകരണം, ശുദ്ധജലം, ഗ്രാമീണവൈദ്യശാലകാം, പ്രസൂതികാപരമായ സഹായം, നിശാപാഠശാലകാം, ഗ്രാമീണവായനശാലകാം എന്നിവയുടെയെല്ലാം അഭാവത്തെയും, ഏതൽപരിഹാരത്തിനുള്ള ആവശ്യകതയെയും സുവ്യക്തം വിശദീകരിക്കുന്നതാണ്. ഗ്രാമത്തിലെ സ്ഥിതിഗതികാം, ആവശ്യങ്ങാം, ഉന്നമനോപാധികാം; ഇവയെപ്പററി സുനിശ്ചിതമായ ജ്ഞാനം സമ്പാദിച്ചശേഷമേ ഗ്രാമോദ്ധാരണകേന്ദ്രം ഗ്രാമോന്നമന പ്രവത്തനങ്ങാം സമാരംഭിക്കാവൂ എന്നതു് ഗ്രാമോദ്ധാരണപ്രസ്ഥാനത്തിന്റെ മൌലികതത്വങ്ങളിൽ ഒന്നാകുന്നു.

ഗ്രാമീണസവ്വേയ്ക്കുശേഷം ഗ്രാമോദ്ധാരണപ്രവത്തനങ്ങാംക്കു പുറപ്പെട്ടിട്ടുള്ള രാജ്യങ്ങളിൽ മൈസൂർ പ്രഥമസ്ഥാനം അഹിക്കുന്നു. മൈസൂറിൽ ഗ്രാമോദ്ധാരണപ്രവത്തനങ്ങാം ആരംഭിച്ചിട്ട് അധികകാലമായിട്ടില്ല. ഈ ചുരുങ്ങിയ കാലഘട്ടത്തിനുള്ളിൽ മൈസൂറിലെ 234 ഗ്രാമങ്ങളെ പ്രശസ്തമായനിലയിൽ ഉദ്ധരിക്കുവാൻ അവിടുത്തെ ഗവമ്മേണ്ടിനു സാധിച്ചിട്ടുണ്ട്. ഈ 234 ഗ്രാമങ്ങളിലും ശുദ്ധജലസൌകയ്യം, ഗതാഗതസൌകയ്യം, പ്രസൂതികാ

കേന്ദ്രങ്ങളും, ഡിസ്പെൻസറികളും, കൈത്തൊഴിൽശാലകളും, ദിനരാത്രപാഠശാലകളും എന്നിങ്ങനെ പൊതുജനാവശ്യത്തിനുള്ള ഏർപ്പാടുകളും ചെയ്യുവാൻ മൈസൂർ ഗവര്‍മ്മെണ്ടിനു സാധിച്ചതു് ഗ്രാമീണസംഘങ്ങൾക്കുശേഷം ആകൃത്യത്തിനു് പുറപ്പെട്ടതുകൊണ്ടാണു്. ഗ്രാമോദ്ധാരണവിഷയം അച്ചടിച്ച കടലാസ്സിൽമാത്രം സ്ഥിതിചെയ്യുന്ന ഒരു പ്രശ്നമാണെന്നു് പറയുന്നവരുണ്ടെങ്കിൽ അവർ, യഥാർത്ഥമായ ഗ്രാമോദ്ധാരണപദ്ധതിമൂലം ഗ്രാമോന്നമനത്തെ ഏററവും ചുരുങ്ങിയ സമയത്തിനുള്ളിൽ സാധിച്ചിരിക്കുന്ന മൈസൂർ, തഞ്ചാപുരം എന്നിങ്ങനെയുള്ള സ്ഥലങ്ങളിലേയ്ക്കു് ഒന്നു കണ്ണോടിച്ചു നോക്കേണ്ടതു് ആവശ്യമാകുന്നു.

ഓരോ ഗ്രാമത്തിലെയും വിഭിന്നങ്ങളായ ആവശ്യങ്ങളും അവശതകളും ഏവയെന്നു് മനസ്സിലാക്കിയശേഷം ഗ്രാമോദ്ധാരണകേന്ദ്രത്തിലെ നേതാക്കന്മാർ ഏതന്നിവാരണാർത്ഥമുള്ള സജീവമായ ഒരു കർമ്മപരിപാടി രൂപീകരിക്കയും, സ്വയം സഹായതത്വത്തിലും സഹകരണബോധത്തിലും അധിഷ്ഠിതമായ ആത്മവിശ്വാസത്തോടുകൂടി ഗ്രാമോന്നമനപ്രവര്‍ത്തനം സമാരംഭിക്കയും മാത്രമേ ഗ്രാമോദ്ധാരണപ്രശ്നത്തെ വിജയഭൂയിഷ്ഠമാക്കുവാൻ ചെയ്യേണ്ടതായുള്ളു.

ശ്രീ: ജെ. യേശുദാസൻ അവർകളുടെ ഒരു പ്രസംഗത്തിലെ ശ്രദ്ധേയമായ ഒരു വാചകം ബഹുജനചിന്തയ്ക്കായി അർപ്പിച്ചുകൊണ്ടു് ഞാൻ ഈ അതിവിനീതഗ്രന്ഥത്തെ സമാപിപ്പിക്കട്ടെ. ആ വാചകം ഇതാണു്: "നാം ദാ

രിദ്ര്യത്തെ നശിപ്പിച്ചില്ലെങ്കിൽ, ദാരിദ്ര്യം നമ്മെ നശിപ്പിക്കും." അതെ, വിശ്വവിശ്രുത ഗ്രന്ഥകാരനായ ഹെൻറി ജോർജ്ജ് അവർകളുടെ ഭാഷയിൽ, ഗ്രാമീണജനസാമാന്യത്തിന്റെ ഭയങ്കരമായ ദാരിദ്ര്യത്തിൽ നാഗരികപ്രദേശങ്ങളെ മാത്രമല്ല, ആധുനിക നാഗരികതയെപ്പോലും, വിനാശഗർത്തത്തിൽ നിപതിപ്പിക്കുവാൻ ശക്തമായ ഒരു വിനാശവിഷബീജം—ലോകമഹാവിപ്ലവത്തിന്റെ ഒരു തീപ്പൊരി—കുടികൊള്ളുന്നുണ്ടെന്ന് സമ്മതിക്കാതിരിക്കാൻ ചിന്തകന്മാർക്ക് നിർവ്വാഹമില്ല.

## BIBLIOGRAPHY


1. Spencer D. Hatch: *Up From Poverty*. Oxford University Press, 1938.
2. Brayne, F. L: *Better Villages*. Oxford University Press.
3. Mysore Govt. Gazette, 16th July 1939, *Report of the Rural Reconstruction Works*.
4. Tanjore District Board: *Rural Reconstruction Scheme Souvenir*, 20—7—1939.
5. Sri J. Jesudas: *Address to the Rotarians*. Malabar Hotel, 26th June 1938.
6. Henry George: *Progress and Poverty*.